മഹാജ്ഞാനയോഗിയായ
മാണിക്യവാചകർ അരുളിച്ചെയ്ത

# തിരുവാചകം



തിരുവല്ലം ഭാസ്കരൻനായർ.

മഹാജ്ഞാനയോഗിയായ

മാണിക്യവാചകർ അരുളിച്ചെയ്ത

# തിരുവാചകം



തിരുവല്ലം ഭാസ്കരൻനായർ.

First Edition 1981.

Malayalam

TIRUVACHAGAM

by

Thiruvallam Bhaskaran Nair

Printed at the

Janatha Printing Centre

Ambuja Vilasam Road, Trivandrum.

 Publsshed by

Kerala Vidya Peetam,

Trivandrum-24,

Price Rs. 8-00

Printed with the Financial Assistance form the Government of Kerala.

# 1900-ൽ തിരുവാചകം ഇംഗ്ളണ്ടിൽ പ്രസിദ്ധം ചെയ്യപ്പെട്ടിരിക്കുന്നു

A. D. 1900–ൽ, ഇൻഡ്യാഗവണ്മെന്റ് സ്റ്റേറ്റ്സെക്രട്ടറി ഓക്സ്ഫോർഡ് ക്ലാറണ്ടൻപ്രസ്സ്, അനവധി തമിഴ് സജ്ജനങ്ങൾ എന്നിവരുടെ മുക്തഹസ്തമായ ധനസഹായത്തോടുകൂടി ഇംഗ്ലണ്ടിലെ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി പ്രഫ: ജി. യു. പോപ്പ് രചിച്ച, തിരുവാചകം ഇംഗ്ലീഷ് പരിഭാഷാഗ്രന്ഥത്തിൽനിന്ന് ചില പ്രസക്തഭാഗങ്ങൾ.

The work of translation was here and there very difficult and I had to compare a great number of similar verses to get at the meaning. An anonymous scholar who has written the only commentary, known on the TIRUVACHAHAM, confesses himself at a loss to explain among others Poems (i)–(iv) The work is very able and learned.

In considering the poetry of TIRU-MANIKKA-VACHAGAR the Tamil student must feel its superiority to the vast collections of the Tevarams although the authors of some of them enjoy perhaps a wider popularity, among the Tamil people Version can of-course give nothing but the very finest idea of the earnestness and grace of the Sage's hymns. The cannotbe rendered in to simple prose without entirely misrepresenting them and to put them rgidly into metre would involve a sacrifice of exactness in the rendering'

In this translation they are given line for line and amost word for word in language answering as nearly as I know how to shape it, to the tone and manner of the Tamil original. I find this the way is which I can produce the most literal version. It is quite certain that the influence of these poems in south India is that they have touched for generations the hearts of the vast majority of the Tamil speaking people. There is in them a astrange combination of lofty feeling and spirituality which what we must pronounce to be grossest idolatory. And this leads to the thought that in the Saiva system of today two things that would appear to be mutually destructive are found to flourish together and even to strengthen one another."

G. U. POPE.

---

# തിരുവാചകത്തെപ്പററി-
# തമിഴ് കലൈക്കളഞ്ചിയം

(തമിഴ് സർവ്വ വിജ്ഞാനകോശം)

ഈ വിശിഷ്ടഗ്രന്ഥം അരുളിച്ചെയ്ത മഹാത്മാവിന്റെ സാക്ഷാൽ നാമധേയം അറിയാൻ പാടില്ല. പാണ്ടിനാട്ടിൽ മധുരയ്ക്കടുത്തുള്ള വാതവൂർ എന്നസ്ഥലത്തു ജനിച്ചു വളർന്ന അദ്ദേഹം ചെറുപ്പത്തിൽ വാതവൂരാർ എന്നു വിളിക്കപ്പെട്ടിരുന്നതായറിയുന്നുണ്ട്. അർത്ഥത്തിൽ കൂടി രത്നപ്രഭ വീശുന്ന വാക്കുകളെക്കൊണ്ട് ശൈവസിദ്ധാന്ത ഗാനങ്ങൾ പാടിയയാൾ എന്ന അർത്ഥത്തിൽ ഇദ്ദേഹത്തെ പിൽക്കാലങ്ങളിൽ മാണിക്കവാചകർ എന്നും വിളിച്ചു വന്നിരുന്നു.

മാണിക്കവാചകർ ശൈവ ജീവിതം നയിച്ച ആളാണ്. ശൈവസിദ്ധാന്ത മാർഗം പടിപടിയായി അനുഷ്ഠിച്ചു വന്നു. അദ്ദേഹം സംശയം വന്ന അവസരങ്ങളിലൊക്കെ ഈശ്വരനെ പ്രാർത്ഥിച്ചു സംശയം തീർക്കുക പതിവാണ്. ശൈവ ജീവിതം നയിച്ച് ജന്മസാഫല്യം നേടണമെങ്കിൽ ഈശ്വരഭക്തിയും അഖണ്ഡ സ്നേഹവും നിറഞ്ഞ ഹൃദയമുണ്ടായിരിക്കണം. അങ്ങനെയിരുന്നാൽ ഈശ്വരാനുഗ്രഹത്താൽ സാഫല്യം നേടാം. മാണിക്കവാചകരുടെ അഖണ്ഡഭക്തിമാർഗം ആർക്കും മാർഗദർശിയാണ്.

കർമ്മത്താൽ വന്നുചേരുന്ന സുഖദുഃഖങ്ങളെ സമനിലയിൽ കാണേണ്ടതാണ്. താൻ രണ്ടിലും നിഷ്പക്ഷനായിരിക്കണം. കർമ്മം ഉണ്ടാകുന്നതു ആത്മാഭിമാനത്താലാണ്. ഇതിനെ അജ്ഞാനമെന്നു പറയും. ഈ രണ്ടു മൊഴിഞ്ഞാൽ ഈശ്വരദർശനം പതിയും. ഇതിനെ ശക്തിനിപാതം എന്നുപറയും. മാണിക്കവാചകർ ശക്തിനിപാതം അനുഭവിച്ചയാളാണ്.

മാണിക്കവാചകർ ബാല്യകാലത്തിലേ വിദ്യകളെല്ലാം അഭ്യസിച്ച് സൃഷ്ടിരഹസ്യങ്ങളും നന്നായറിഞ്ഞു കൊണ്ടും ജ്ഞാനോപദേശം നേടാൻ ഒരു സദ്ഗുരുവിനെ ചെറുപ്പകാലം മുതലേ അന്വേഷിച്ചു കൊണ്ടിരുന്നു. പരമശിവൻ തന്നെ സദ് ഗുരുവായിവന്നു ജ്ഞാനോപദേശം കൊടുത്തനിമിഷം മുതൽ വിഷയ വൈരാഗ്യം ഏർപ്പെട്ടു. കാമമോഹാദികളാണ് ദുഃഖ മൂലമെന്നറിഞ്ഞു് അവയിൽനിന്നും സമ്പൂർണ വിമോചനം നേടാൻ ശിവഗുരുവിനെ പ്രാർത്ഥിച്ചു കൊണ്ടുസഞ്ചരിച്ചു.

ജ്ഞാനഗുരുവിന്റെ പ്രാപ്തിക്ക തീവ്രമായാഗ്രഹിച്ചു കൊണ്ടിരുന്ന കാലത്താണ്, പാണ്ഡ്യരാജാവിനു കുതിരകളെ വാങ്ങാൻ പോയപ്പോഴും പെരുന്തുറയിൽ വച്ച് സദ്ഗുരുദർശനം ലഭിച്ചതു്.

ഗുരു ഉപദേശം കൊടുത്തശേഷം നെററിയിൽ പാദം കൊണ്ടു സ്പർശിച്ചനുഗ്രഹിച്ചതിനെ പുരസ്സരിച്ച് 'ചെന്നി പ്പത്തു്' എന്ന പാട്ടു പാടിയിട്ടുണ്ട്.

ചിദംബരത്തുവച്ചു വീണ്ടും ശിവദർശനം ലഭിക്കമെന്ന ഗുരുവിന്റെ ആശീർ വാദമറിഞ്ഞു് അവിടെ ചെന്നു. ശിവദർശനം ലഭിക്കുകയും മാണിക്കവാചകർ ശിവനോടൈക്യപ്പെടുകയും ചെയ്തു. തിരുവാചകം മുഖേന അദ്ദേഹം തമിഴ് ജനതയുടെ നിത്യാരാധനാപാത്രമായി, അനശ്വരനായിത്തീർന്നു.

---

# ആമുഖം

ഏതൊരു ഗ്രന്ഥത്തിൽനിന്നും അല്പം ഉരുവിടുമ്പോഴാണോ, അപ്പോൾ ഉൽഭൂതമാകുന്ന ഭക്തി ലഹരിയിൽ മുങ്ങി നിന്നുകൊണ്ടു, തമിഴ്നാടു ഭക്തലോകം മുഴുവൻ എന്നും ഇന്നും ആനന്ദ താണ്ഡവമാടിവരുന്നു?,

"പാടിക്കേട്ടാൽ ഹൃദയമുരുകാത്തവൻെറ നെഞ്ച് കല്ലാണു" എന്നു തമിഴ്നാട്ടിൽ എങ്ങും പരക്കെ പറഞ്ഞുപോരുന്നതു് ഏതൊരു ഗ്രന്ഥത്തെ ഓർമ്മിച്ചു കൊണ്ടാണോ?,

ലോകത്തു് മററതൊരു ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണ ചരിത്രത്തെയും അതിശയിക്കും വിധം സുമാർ 400 വർഷങ്ങൾക്കുള്ളിൽ 1111 പതിപ്പുകൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടെന്ന പ്രസിദ്ധി നേടിട്ടുള്ള ദൈവിക ഗ്രന്ഥം ഏതൊന്നോ?,

അതാണു് ശിവയോഗ ജ്ഞാനിയായ മാണിക്കവാചകർ അരുളിച്ചെയ്ത **തിരുവാചകം.**

2000 വർഷം മുമ്പ് തിരുമൂലർ തുടങ്ങി ഇരുപതാം നൂററാണ്ടിൽ ജീവിച്ചിരുന്ന രമണമഹർഷിവരെയുള്ള അനുഭവ സാക്ഷാൽക്കാരം പെററ മഹത്തുക്കളുടെ ഒരു നീണ്ട പരമ്പര തമിഴ് നാട്ടിലുണ്ടായിട്ടുള്ളതുപോലെ ലോകത്തു മറെറാരു നാട്ടിലും ഉണ്ടായിട്ടില്ല.

അക്കൂട്ടത്തിൽ A. D. 700–നും 1000–നും മദ്ധ്യേ ദ്രാവിഡ നാട്ടിൽ സുപ്രസിദ്ധരായിരുന്ന അപ്പർ, സുന്ദരർ, തിരുജ്ഞാന സംബന്ധർ എന്നിവരുടെ സമകാലീനനാണു് മാണിക്യവാചകർ അതിൽ പ്രസിദ്ധികൊണ്ടു് ഒന്നാംസ്ഥാനം തിരുജ്ഞാന സംബന്ധർക്കായിരുന്നുവെങ്കിൽ, പ്രായംകൊണ്ടും, ഭക്തി വിശേഷംകൊണ്ടും ഒന്നാംസ്ഥാനം മാണിക്യവാചകർക്കുണ്ടാ

യിരുന്നു. 'തിരുവായ്ക്കെതിർ വായ് ഇല്ലാ' എന്നു പറഞ്ഞാണ് തമിഴ് ജനത ഈ ഗ്രന്ഥത്തെവാഴ്ത്തിപ്പോരുന്നതു്,

ലോകത്തു് വിവിധ മതങ്ങളാകുന്ന ശൈലനിരകൾക്കിടയിലുള്ള ഹിമാലയമാണ് ഹിന്ദുമതം. അതിൻെറ അഗ്രസ്ഥാനത്തുള്ള കൈലാസമാണ് ശൈവമതം. അതിൻെറ ഈടുററ രൂപരേഖയാണ് ശൈവസിദ്ധാന്തം. മററുമതങ്ങൾ ശാസ്ത്രങ്ങളെ പ്രമാണമാക്കുമ്പോൾ ശൈവസിദ്ധാന്തം അനുഭവത്തെ പ്രമാണമാക്കുന്നു. ഇതാണ് ശൈവമതത്തിൻെറ പ്രത്യേകത. (ശ്രുതി, യുക്തി, അനുഭവം.)

തമിഴിൽനിന്നും തിരുക്കുറൾ, നാലടിയാർ എന്നീ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിൽ തർജ്ജിമചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഓക്സ്ഫോർഡു യൂണി: പ്രൊഫസ്സർ ജി. യു. പോപ്പ് AD. 1900-ൽ തിരുവാചകവും ഗവേഷണം ചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

ഭക്തിയെയും ഈശ്വര പ്രാപ്തിയെയുംപററി പ്രതിപാദിക്കുന്നതായി തമിഴിൽ തന്നെയുള്ള എല്ലാ ഇതര ഗ്രന്ഥങ്ങളെയും തിരുവാചകം അധഃകരിക്കയും അതിക്രമിക്കയും ചെയ്തിട്ടുണ്ട് എന്നതിനു സംശയമില്ല. ജ്ഞാന നിർഭരമായ സാക്ഷാൽഭക്തിയുടെ സ്വരൂപമെന്തന്നറിയാൻ ലോകത്തിനു തിരുവാചകം എക്കാലത്തും മാനദണ്ഡമായിരിക്കും. സ്വന്തം കൃതാർത്ഥതയും സംതൃപ്തിയും ഗ്രന്ഥത്തിൻെറ സൗന്ദര്യവും അനുഭവിച്ചുകൊണ്ടു് ഈ ഭാഷാനുവാദത്തെ സജ്ജന സമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

പരിഭാഷകൻ.

# മാണിക്കവാചകർ ചരിതം

ഈ അത്ഭുത പുരുഷന്റെ ചരിത്രം പല അഭ്യൂഹങ്ങൾക്കും വിധേയമായിട്ടില്ലെന്നില്ല. അദ്ദേഹത്തെപ്പറ്റി ഉണ്ടായിട്ടുള്ള സൂക്ഷ്മങ്ങളായ ചരിത്രരേഖകളെയും രസകരങ്ങളായ ഐതിഹ്യങ്ങളെയും മുൻനിറുത്തിനോക്കുന്നപക്ഷം, ലോകത്ത് മറെറാരു നാട്ടിലും ഒരുകാലത്തും സംഭവിച്ചിട്ടില്ലാത്തവിധം എ. ഡി. 700–നും 800–നുമിടയ്ക്ക് ദ്രാവിഡനാട്ടിൽ ജനിച്ച് ജീവിച്ചിരുന്ന ഒട്ടനവധി ജ്ഞാനസിദ്ധന്മാരിലൊരാളായിരുന്നു മാണിക്കവാചകർ. അപ്പർ സുന്ദർ, തിരുജ്ഞാനസംബന്ധർ എന്നീ ദിവ്യന്മാർ കഥാനായകന്റെ സമകാലീനന്മാരായിരുന്നു.

ദക്ഷിണേന്ത്യയിലും സിലോണിലും അന്നും ബുദ്ധ, ജൈന മതങ്ങളുടെ പ്രാബല്യത്തിനടവുതട്ടിയിരുന്നില്ല. കഥാനായകന്റെ ജീവചരിത്രകാരന്മാർക്ക ആസ്പദമായിട്ടുള്ളത് അദ്ദേഹം തിരുവായ്മൊഴിഞ്ഞ ഒട്ടധികം ആത്മഗാനങ്ങളും വാതവൂർപുരാണം, മധുരസ്ഥലപുരാണം തിരുവിളയാടൽപുരാണം, എന്നിവയുമാണ്. അദ്ദേഹത്തിന്റെ മധുരം വചനങ്ങൾ, രത്നങ്ങളെപ്പോലെ പ്രകാശിക്കുന്നു എന്ന അർത്ഥത്തിലാണ് അദ്ദേഹത്തിന് മാണിക്കവാചകർ എന്നപേരു സിദ്ധമായത്. ലഭ്യമായിട്ടുള്ളിടത്തോളം തെളിവുകളെ ആധാരമാക്കി കഥാനായകന്റെ ജീവചരിത്രം ഇപ്രകാരം സംഗ്രഹിക്കാം.

മാണിക്യവാചകർ മധുരയിൽ വൈഗയാറിനു സമീപമുള്ള തിരുവാതവൂർ എന്ന നഗരത്തിൽ ജനിച്ചു, ഇക്കാരണത്താൽ അദ്ദേഹത്തെ തിരുവാതവൂരാൻ എന്നുംവിളിച്ചുവരുന്നു. 'തിരു' എന്ന തമിഴ്പദം മലയാളത്തിലെ 'ശ്രീ' ക്കു തുല്യമാണ് 'വാതവൂർ' എന്നതു് വാദപ്രതിവാദങ്ങളുടെ കേന്ദ്രം എ

ന്ന അർത്ഥത്തിലുള്ളതുമാണ്. അക്കാലങ്ങളിൽ ദ്രാവിഡനാട്ടിൽ ജീവിച്ചിരുന്ന 6 സുപ്രസിദ്ധനായിനാരന്മാരും വിദ്വാന്മാരും സിദ്ധന്മാരും മററു മഹത്തുക്കളും ഈ നഗരത്തിൽ സമ്മേളിച്ച് വേദാന്തവിഷയങ്ങളെപ്പററി വാദപ്രതിവാദങ്ങൾ നടത്തുമായിരുന്നത്രെ.

പിതാവ് അമാത്യകുലത്തിൽപ്പെട്ട ഒരു ബ്രാഹ്മണനായിരുന്നു. അരിമർദ്ദനൻ എന്ന രാജാവായിരുന്നു അന്ന് മധുര ഭരിച്ചിരുന്നത്. കഥാപുരുഷൻ ചെറുപ്രായംമുതല്ക്കു അത്യന്തം ബുദ്ധിസൂക്ഷ്മത പ്രദർശിപ്പിച്ചിരുന്നു. ബാലന്റെ അപാരവൈദുഷ്യവും ബുദ്ധിശക്തിയും രാജാവിന്റെ കാതുകളിലെത്തി. രാജാവിന് ബാലനെപ്പറ്റി അത്യന്തം ആദരവും സ്നേഹവും തോന്നി. പാണ്ടിബ്രാഹ്മണരാജാവെന്ന അർത്ഥത്തിൽ തെന്നവ ബ്രഹ്മരായർ എന്ന ബിരുദം കല്പിച്ച് ബാലനെ രാജാവ് മന്ത്രിപ്രധാനനാക്കി. കൊട്ടാരത്തിനടുത്തുതന്നെ എല്ലാ ബഹുമതികളും നൽകി താമസിപ്പിച്ചു. പുതിയ പദവിയുടെ എല്ലാ വിഭവങ്ങളും മേന്മകളും പരമാവധി അനുഭവിച്ചുകൊണ്ട് മാണിക്യവാചകർ രാജാവിന്റെ ആത്മമിത്രമായും മന്ത്രിമാരുടെയും വലിയ ഉദ്യോഗസ്ഥന്മാരുടെയും ഇടയിൽ താരാശശാങ്കനായും ശോഭിച്ചു. അല്പംകഴിഞ്ഞു് രാജാവ് നാട്ടിന്റെ സർവ്വാധികാരങ്ങളും പ്രധാനമന്ത്രിക്ക് വിട്ടുകൊടുത്തു. രാജകീയാഡംബരങ്ങളും ചതുരംഗസൈന്യത്തിന്റെ അകമ്പടികളും കുട, തഴ, വെൺചാമരാദി രാജകീയ ചിഹ്നങ്ങളും പ്രധാനമന്ത്രിക്കനുവദിച്ചുകൊടുത്തു. എന്നാലും മാണിക്യവാചകരുടെ മുഴുവൻ മനസ്സും ഇതുകളിൽ രമിച്ചിരുന്നില്ല. ഇവയെല്ലാം ബന്ധങ്ങളാണെന്നും സാക്ഷാൽ സുഖവും മേന്മയും മറ്റൊന്നാണെന്നും അദ്ദേഹം കരുതി. ആത്മനിർവൃതിക്കുള്ള ആഗ്രഹവും അദ്ദേഹത്തിൽ വാടാവിളക്കായി കത്തിക്കൊണ്ടിരുന്നു.

അന്തമില്ലാത്ത ജനനമരണങ്ങളിലും ജീവരാശിയുടെ അപരിഹാര്യമായ ജന്മദുരിതങ്ങളിലും അദ്ദേഹം വ്യാകുലചിത്തനായി, ബുദ്ധദേവൻ രാജ്യം ഭരിക്കുന്നകാലത്ത് അദ്ദേഹം ഇതുപോലെ വിഷണ്ണനായിരുന്നു എന്നുകാണാം. എരിപൊരിയുന്ന വെയിലത്തുനിന്നും ഒരാം തണൽതേടുന്നതുപോലെ മാണിക്ക

വാചകർ ലോകയാതനകളിൽനിന്നും സമ്പൂർണവിമോചനം കാംക്ഷിച്ചിരുന്നു. ശിവപ്രാപ്തിക്കുപായമെന്നോണം പഞ്ചാക്ഷരമന്ത്രം അഭ്യസിക്കുവാൻ തക്കഗുരുവിനെ കാത്തിരിക്കയും ചെയ്തു. ജീവരാശിയുടെ ദുരിതനിവാരണത്തിനും തന്റെ ആത്മലാഭത്തിനും സ്വയം പ്രാർത്ഥിച്ചുകഴിഞ്ഞു.

ഇങ്ങനെയിരിക്കെ, ഒരുദിവസം പെരുംതുറ എന്ന തുറമുഖത്തു് കപ്പലിൽ നിന്നും ധാരാളം കുതിരകളെ, വില്പനക്കായി, ഇറക്കിയിരുന്നവിവരം ഒരു ചാരൻവന്നു് രാജസദസ്സിലറിയിച്ചു, രാജാവുകറെകുതിരകളെ വിലയ്ക്കുമേടിക്കാൻ നിശ്ചയിച്ചു. അതിനുവേണ്ടി താൻ പുറപ്പെടാമെന്നുമായി മന്ത്രിമുഖ്യനായ മാണിക്കവാചകർ. രാജവു ധാരാളം ധനം മന്ത്രിമുഖ്യനെ ഏല്പിച്ചു. യാത്രയ്ക്കായി രാജോചിതമായ പരിവാരങ്ങളെയും ഒരു സൈന്യഘടകത്തെയും അനുവദിച്ചു. രാജകീയാഡംബരങ്ങളോടെ മാണിക്കവാചകർ യാത്രയായി. അവർ തോടുകളും പുഴകളും കുന്നുകളും താഴ്വരകളുംകടന്നുപോയി. തത്സമയം മറ്റുലോകത്തു് മറെറാരുരംഗം നമ്മുടെ ദർശനവീഥിയിലെത്തുന്നു.

പാണ്ഡ്യരാജസദസ്സിനെക്കാളും വിശേഷമായ ശിവസദസ്സുനടക്കുകയാണു്. കൈലാസത്തിൽ ശിവൻ അർദ്ധനാരീശ്വരനായി അഗ്രാസനാധിപതിയായിരുന്നു. അദ്ദേഹം തന്റെ ഭൂലോകപര്യടനത്തെ സഭാവാസികളായ ദേവാദികളെ അറിയിക്കുകയുണ്ടായി. മനുഷ്യരൂപത്തിൽ, സദ്ഗുരുവിന്റെ വേഷത്തിൽ ഭൂലോകംസന്ദർശിക്കും. പക്വമതിയും ഭക്താഗ്രേസരനുമായ ഒരാളിനെ ശിഷ്യനാക്കിത്തീർത്തു അയാ‍ൾ മുഖേന ദ്രാവിഡനാട്ടിൽ ശൈവമതോദ്ധാരണം നിർവ്വഹിക്കണം, അതിനുമുമ്പായി അയാളുടെ ശൈവഗാനങ്ങളെ ദ്രാവിഡദേശത്തു പ്രചരിപ്പിക്കണം. 999 ദേവന്മാരും ശിവഗുരുവിന്റെ ഭക്തന്മാരായി ഭൂലോകത്തെത്തിച്ചേരണം. ഈ നിശ്ചയത്തോടുകൂടിയുള്ള ശിവന്റെ ഭൂലോകാഗമനത്തെ കവി മതിമറന്നുപാടുന്നുണ്ടു്.

പെരുന്തുറക്കടുത്തു് ഒരു വനപ്രദേശം. വൃക്ഷക്കൊമ്പുകളെങ്ങും വളർന്നു പൂത്തുതഴയ്ക്കുന്നു പുഷ്പങ്ങൾ നാടെങ്ങു, സൗര

ഭ്യം പരത്തുന്നു. പക്ഷിജാലങ്ങളുടെ കളകളഗാനങ്ങളാൽ ആകാശം മുഖരിതമാവുന്നു. അതിനുള്ളിൽ സുന്ദരമായ ഒരു ചോലമരക്കാവ് ആർക്കും പരമനിർവൃതിയരുളി വിലസുന്നു, അവിടെ ഒരു ശൈവസന്യാസി വേഷത്തിൽ ഒരു സദ്ഗുരു പീഠമിട്ടിരിക്കുന്നു. ചുറ്റും അനവധി ശിവഭക്തന്മാർ, എണ്ണത്തിൽ 999 ഭക്തന്മാർചേർന്ന് ആഗമങ്ങളും മന്ത്രങ്ങളും ആലപിക്കുന്നു, മധുരഗാനങ്ങളും മന്ത്രോച്ചാരണങ്ങളും കുതിരകളെവാങ്ങാൻ യാത്ര ചെയ്തുകൊണ്ടിരുന്ന മന്ത്രിപ്രമുഖന്റെയും അകമ്പടിയുടേയും ശ്രവണപുടങ്ങളിൽമാറ്റൊലികൊണ്ടു, മന്ത്രിമുഖ്യൻ ഈ ആരവം കേട്ടിടത്തുതന്നെ അകമ്പടിയെനിർത്തിയിട്ട് ആരിക്കിലേക്ക് ഒരു ദൂതനെ അയച്ചു. പിന്നാലെ നമ്മുടെ യാത്രക്കാരൻ രഥത്തിൽനിന്നും പെട്ടെന്നു താഴെയിറങ്ങി,ഭക്തിപൂർവ്വം അങ്ങോട്ടു നടന്നു. ഗുരുവിനെക്കണ്ടാനന്ദപരവശനായി ഗുരുവിന്റെ ഉച്ചിയിലും കഴുത്തിലും രുദ്രാക്ഷമാലയണിഞ്ഞിരിക്കുന്നു ദേഹം മുഴുവൻ ഭസ്മം പൂശിയിട്ടുണ്ട് നെറ്റിയിൽ തീപ്പൊരിചീറ്റുന്ന മൂന്നാമതൊരു കണ്ണുണ്ട്, കൈയിലൊരു ഗ്രന്ഥവും ആഗതൻ ഗ്രന്ഥമെന്താണെന്നു തിരക്കി ശിവജ്ഞാനബോധം.

മന്ത്രിമുഖ്യൻ ഗുരുപാദത്തിൽ വീണുനമസ്കരിച്ചിട്ട് തന്നെ കൂടിഭക്തസംഘത്തിൽ ക്ഷണിക്കണമെന്നപേക്ഷിച്ചു. ആഗതൻ യഥാർത്ഥത്യാഗിയാണെന്നും അതിനാൽ സന്ന്യസിക്കാൻ യോഗ്യനാണെന്നും മറ്റുഭക്തന്മാർ പിൻതാങ്ങിപറയുകയും ചെയ്തു. ഗുരുസമ്മതിച്ചു. ആവൃക്ഷത്തോപ്പിൽ ഒരു കുടാരംനിർമ്മിച്ചു. ഒരു വിദ്യാവേദിഒരുക്കി ഗുരുവിനു ജ്ഞാനപീഠമിട്ട് ഗംഗാജലം തളിച്ച് അകം പുറം ശുദ്ധമാക്കി. ശിഷ്യൻ ഗുരുവിനു മധുരക്കനികൾ വിളമ്പി സൽക്കരിച്ചശേഷം ഗുരുസന്നിധിയിൽ ധ്യാനത്തിനിരിപ്പായി. ഗുരുവുച്ചരിച്ച മന്ത്രങ്ങളും ആഗമോപദേശങ്ങളും ധ്യാനത്തിലിരുന്ന ശിഷ്യന്റെ ശ്രവണപുടത്തിൽകൂടി ജീവനെ ഉണർത്തിവിട്ടു. ശിഷ്യൻ വീണ്ടും എണീറ്റു നമസ്കരിച്ചിട്ട് ഗുരുപാദങ്ങളെടുത്തു തന്റെ തലയിൽവച്ചു. ശൈവസിദ്ധാന്തസത്യങ്ങളെ ഗുരു വീണ്ടും ശിഷ്യനുപദേശിച്ചതോടെ ആ പടങ്ങവസാനിച്ചു.

ഇനി പാണ്ഡ്യരാജാവിന്റെ മന്ത്രിപ്രമുഖനായ ആ യുവാവിന്റെ കഥയെന്താണ്? അദ്ദേഹം ഉത്തരക്ഷണം സമയ സർവ്വബന്ധവുമൊഴിഞ്ഞു് ജീവന്മുക്തനായിത്തീർന്നിരിക്കുന്നു ഈ ഭൂമിക്കിനി അദ്ദേഹത്തിന്റെ ദേഹത്തിന്റെ പേരിലുള്ള അവകാശമേയുള്ളൂ. തന്റെ രാജകീയവസ്ത്രങ്ങളും ആഡംബരങ്ങളും വിട്ടൊഴിഞ്ഞു് അദ്ദേഹം ഇതാ കൗപീനധാരിയായിരിക്കുന്നു. ദേഹം മുഴുവൻ ചാമ്പലുവാരി പൂശിക്കഴിഞ്ഞു. ദണ്ഡും കമണ്ഡലുവും കൈകളിലേററു. രാജാവു കുതിരകളെ വാങ്ങാൻ കൊടുത്തയച്ച അമിതദ്രവ്യം അകമ്പടിക്കയച്ച പരിചാരകന്മാർ സ്വന്തം ആഭരണങ്ങൾ, രത്നങ്ങൾ തന്റേതുകളായ മറെറല്ലാം, എന്തിനു് ഈ ദൃശ്യലോകത്തെപ്പോലും ഗുരുവിനു സമർപ്പിച്ചു് സർവ്വസംഗപരിത്യാഗിയായിക്കഴിഞ്ഞു.

പ്രധാനമന്ത്രിയുടെ സംരക്ഷണത്തിനായി ഏററവും പിറകിലായി സഞ്ചരിച്ചിരുന്ന ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിന്റെ ഈ പൊടുന്നനവെയുള്ള പരിവർത്തനത്തിൽ അതിശയിച്ചുനിന്നുപോയി. രാജാവിന്റെ വക സ്വത്തുക്കളും സദ്ഗുരുവിനു സമർപ്പിച്ചതിൽ അവർ കുണ്ഠിതപ്പെട്ടു. അവർ ആക്കാര്യം മണിവാചകരെ ഓർമ്മിപ്പിച്ചു. തന്നെ ഇനിയും വ്യവഹാരങ്ങളിൽ വലിച്ചിഴയ്ക്കുകയാണോ എന്നു ചോദിച്ചുകൊണ്ടദ്ദേഹം അവരെ പോകാൻപറഞ്ഞു, അവർ മധുരയിൽ മടങ്ങിവന്നു് വിവരമെല്ലാം രാജാവിനെ അറിയിച്ചു. രാജാവു കോപാകുലനായി. മന്ത്രിയെ ഉടനെതന്നെ മടക്കികൊണ്ടുവരാൻ രാജാവു കല്പനപുറപ്പെടുവിച്ചു. രാജകല്പന പുതിയസന്യാസിയുടെ അടുത്തെത്തി. താൻ ശിവനെക്കൂടാതെ ഒരു രാജാവിനെ അറിയുകയില്ലെന്നും തന്നെ കൂട്ടികൊണ്ടുപോകാൻ യമൻതന്നെവന്നാലും തന്റെനാഥൻ യമനേയും കീഴടക്കുമെന്നും മറുപടിപറഞ്ഞിട്ടു് രാജകല്പനയെ വാങ്ങി ഗുരുവിനെ ഏല്പിച്ചു. രാജസമക്ഷം നിർഭയനായി രാജകീയാഡംബരങ്ങളോടുകൂടിത്തന്നെ ചെല്ലാൻ ഗുരു ശിഷ്യനെ ഉപദേശിച്ചു. ആവണിമാസം 19-ാംതീയതി കുതിരകളെ രാജധാനിയിൽ കൊണ്ടുവരുമെന്നു മറുപടിപറഞ്ഞേയ്ക്കാനും നിർദ്ദേശിച്ചു. തദനുസരണം പ്രധാനമന്ത്രി രാജാവിന്റെ മുമ്പിൽ ഹാജരായി. പ്രധാനമന്ത്രിചെയ്ത കുററങ്ങൾക്ക രാജാവു സമാധാനമാവശ്യപ്പെട്ടു. കുതിരകളെ മേടിച്ചുകഴിഞ്ഞുവെന്നും ശുഭദിനം നോ

ക്കി ആവണിമാസം 19—ാം തീയതി കുതിരകളെ രാജധാനിയിലെത്തിക്കാൻ വിലപ്പെട്ടതന്ന കച്ചവടക്കാരെത്തന്നെ ഏർപ്പാടു ചെയ്തിരിക്കുകയാണെന്നും സമാധാനം പറഞ്ഞു് ഗുരു കൊടുത്തയച്ച രത്നം രാജാവിനു സമ്മാനിക്കുകയും ചെയ്തു. രാജാവു രത്നത്തിൻെറ അതുല്യ പ്രകാശം കണ്ടു സന്തോഷിച്ചു മന്ത്രി പറഞ്ഞതെല്ലാം വിശ്വസിക്കുകയും ചെയ്തു. ദിവസങ്ങാം കഴിഞ്ഞു, ആവണി 19നു് രണ്ടു ദിവസം മുമ്പേ പ്രധാനമന്ത്രി പറഞ്ഞതെല്ലാം കള്ളമാണെന്നു് ഒരു ദൂതൻ രഹസ്യമായി രാജാവിനെ അറിയിച്ചു. രാജാവതും വിശ്വസിച്ചു് പ്രധാനമന്ത്രിയെ തടവിൽ പാർപ്പിച്ചു.

പെരുന്തുറയിലെ ശിവഗുരു കാട്ടിൽ നിന്നും കുറെ കുറുനരികളെ കുതിരകളാക്കി തൻെറ ക്ഷേതഗണങ്ങളെ അശ്വാരൂഢന്മാരുമാക്കി താൻ ഒരു വലിയ കുതിരപ്പുറത്തും കയറി ആവണി മാസം 19നു് രാജധാനിയിലെത്തിച്ചേർന്നു. ഇതുകണ്ടു സന്തോഷിച്ച രാജാവു് പ്രധാനമന്ത്രിയെ മോചിപ്പിച്ചു് അദ്ദേഹത്തോടൊത്തു കുതിരകളെ പരിശോധിച്ചു. കുതിരക്കച്ചവടം വളരെ ആദായകരമായി തോന്നിയതിനാൽ കുതിരകളെ കൊണ്ടുവന്നവർക്കെല്ലാം സമ്മാനങ്ങാം കൊടുത്തു. പക്ഷെ അതവർ സ്വീകരിക്കാതെ യാത്രയായി.

അന്നു പകൽ മുഴുവൻ രാജാവാനന്ദിച്ചു. പക്ഷെ രാത്രി ഉറങ്ങാൻ കഴിഞ്ഞില്ല കുതിരാലയത്തിൽ ഓളൻവിളി. അവിടെ കുതിരകളെല്ലാം വീണ്ടും കുറുനരികളായി മാറി. പ്രഭാതം വരെ ഭയങ്കരമായി ഓലിയിട്ടു് നേരം പുലരുമ്മുമ്പേ അവ കാടുകളിലോടിമറഞ്ഞു

രാജവു വീണ്ടും കോപാന്ധനായി. വേനലിൽ വററിക്കിടന്ന വൈഗയാററിലെ മണൽപ്പുറത്തു് പൊള്ളുന്ന വെയിലിൽ പ്രധാനമന്ത്രിയെ കുനിച്ചുനിറുത്തി മുതുകിൽ ഭാരം കയററിവച്ചു. അവിടെ നിന്നുകൊണ്ടു് അദ്ദേഹം ഗുരുവിനെ പ്രാർത്ഥിച്ചു. വൈഗയിൽ പൊടുന്നനവെ ഗംഗാപ്രവാഹം! മധുരയെ മുക്കമെന്ന നിലയിലായി രാജാവു പ്രധാനമന്ത്രിക്കു മാപ്പുകൊടു

ത്തു് കൊട്ടാരത്തിൽ കൂട്ടികൊണ്ടുവന്നു് വെള്ളപ്പൊക്കം തടയാൻ ഉപദേശം തേടി. സ്ഥലവാസികരം ഓരോരുത്തരും അവരവരുടെ ഭാഗം കോട്ട കെട്ടണമെന്നു തീരുമാനിച്ചു. ഒരു വൃദ്ധയായ പുട്ട് കച്ചവടക്കാരിക്കു് കോട്ട കെട്ടികൊടുക്കാനാളില്ല. അവരം അടുത്തുള്ള ചൊക്കനായകൻ ക്ഷേത്രത്തിൽ ചെന്നു പ്രാർത്ഥിച്ചു. വീട്ടിൽ മടങ്ങി എത്തിയപ്പോരം പിറകെ ഒരു കൂററൻ കൂലിക്കാരൻ. വയറുനിറയെ പുട്ടുകൊടുത്താൽ കോട്ട കെട്ടികൊടുക്കാമെന്നേററു. പുട്ട സമ്മാനിച്ചു. അയാരം മണ്ണുചുമന്നു കൊണ്ടിട്ടു കോട്ട കെട്ടുകയുംചെയ്തു. അയാരം ഭ്രാന്തനെപ്പോലെ മണ്ണുചുമന്നതും കോട്ട കെട്ടിയതും നടരാജനൃത്തം ആടികൊണ്ടായിരുന്നു. ജോലി തീർന്നു ക്ഷീണം തീർക്കാൻ അയാരം രാത്രി ആ ആററിൻകരയിൽ തന്നെ കിടന്നുറങ്ങി. ഈ വിവരമറിഞ്ഞു് രാജാവവനെ കൊട്ടരത്തിൽ വരുത്തി അവനു് അടിശിക്ഷവിധിച്ചു. ആദ്യം ഏല്പിച്ച അടിയിൽ ലോകം ഒന്നാകെ വിറച്ചു, രണ്ടാമത്തേതേല്പിക്കം മുമ്പു് അവൻ അപ്രത്യക്ഷനായി. തുടരെയുണ്ടായ അനുഭവങ്ങളാൽ രാജാവിനു യാഥാർത്ഥ്യങ്ങരം മനസ്സിലായി പ്രധാനമന്ത്രിയോടു ക്ഷമായാചനം ചെയ്തു. രാജാവു് രാജ്യവും സർവ്വാധികാരങ്ങളും പ്രധാനമന്ത്രിക്കുടി യറവച്ചു. തനിക്കൊരു കൌപീനമേ വേണ്ടൂ എന്നും പെരുന്തുറയിൽ ഗുരുവോടൊത്തിരിക്കാൻ അനുവാദം വേണമെന്നും മറുപടി പറഞ്ഞു. മാണിക്കവാചകർ നേരെ ഗുരുസന്നിധിയിലെത്തി രാജാവു കൂലിക്കാരനെ പ്രഹരിച്ചതും അവൻ അപ്രത്യക്ഷനായ കഥയും മററും മാണിക്കവാചകർ വികാരാധീനനായി പാടിയിട്ടുണ്ടു്.

കുറെ ദിവസങ്ങരം കഴിഞ്ഞു് ശിവഗുരു പെരുന്തുറയിൽ നിന്നും കൈലാസത്തു മടങ്ങിപോകാൻ നിശ്ചയിച്ചു. 999 ഭക്തജനങ്ങളും കുറെനാരം കൂടി ഭൂമിയിൽ മാണിക്കവാചകരോടൊത്തുണ്ടായിരിക്കണം. അടുത്തുള്ള തെപ്പക്കുളത്തിൽ തീ പിടിക്കുമ്പോരം അവർ അതിൽ ചാടി ദേഹം ത്യജിച്ചിട്ടു് കൈലാസത്തുപോകം. മാണിക്കവാചകർ തമിഴ് നാടുകളിൽ സഞ്ചരിച്ചു് അമൃതമധുരമായ ഗാനങ്ങരം മൊഴിഞ്ഞു് ശൈവമതത്തെ പ്രചരിപ്പിക്കുകയും ഭക്തിമാർഗത്തിൽ ശൈവസിദ്ധാന്തത്തെ സ്ഥാപിക്കുകയും ചെയ്യുമെന്നും ശിവഗുരു അരുളിചെയ്തു,

ശിവഗുരു കൈലാസത്തേക്ക യാത്രയായി. മാണിക്കവാചകർ പിറകെകൂടി. ശിവൻ തടഞ്ഞു. "ക്ഷമിക്കു! നിനക്ക ഉത്തരകോശമങ്കയിൽ വച്ച് അഷ്ടസിദ്ധികളും വശമാവും. ആശ്രമങ്ങളെല്ലാം സന്ദർശിക്കണം. ചിദംബരത്തുവച്ച ബുദ്ധമതവാദങ്ങളെ പരാജയപ്പെടുത്തണം. ദ്രാവിഡ നാട്ടിൽ നിന്നും ബുദ്ധമതത്തെ നിഷ്കാസനം ചെയ്യ്. അവിടെ സത്യമായ ശൈവസിദ്ധാന്തങ്ങളെ പ്രചരിപ്പിച്ച് ശൈവമതത്തെ എന്നെന്നേക്കമായി സ്ഥാപിച്ചിട്ട കൈലാസത്തുവന്ന് എന്നോട്ട ചേരാം."

ഗുരുഹിതം പരിപാലിക്കാൻ മാണിക്യവാചകർ മടങ്ങിവന്ന് മററുശിവഭക്തന്മാരോടൊത്തുകൂടി. കുറെവർഷം കഴിഞ്ഞ് തെപ്പക്കളത്തിന്ന് തീപിടിച്ചപ്പോൾ മററുഭക്തന്മാരെല്ലാം അതിൽചാടി ദേഹം ത്യജിച്ച് അപ്രത്യക്ഷരായി.

മാണിക്കവാചകർ തനിച്ചായി. അദ്ദേഹം ദേശസഞ്ചാരത്തിനതിരിച്ചു. ആശ്രമങ്ങളും അമ്പലങ്ങളും സന്ദർശിച്ച ഇടക്ക് മധുരയിൽ വന്നപ്പോൾ അവിടെ പാണ്ഡ്യരാജവംശമേ ഇല്ലായിരുന്നു. ചിദംബരത്തുവച്ച് ശൈവമതാനുയായികളും ശ്രീലങ്കയിലെ ബുദ്ധമതാനുയായികളും സമ്മേളിച്ച് ഒരു വാദപ്രതാവാദത്തിനൊരുക്കമായി. ശ്രീലങ്കയിൽ നിന്നുള്ള ബൗദ്ധന്മാരോടുകൂടി അവിടത്തെ രാജാവും ഊമയായ മകളും വന്നിരുന്നു. ശൈവന്മാരെ വാദത്തിൽ തോല്പിച്ച് ദക്ഷിണാപഥത്തിൽ ബുദ്ധമതം സ്ഥാപിക്കകയായിരുന്നു അവരുടെ ഉന്നം. മൂവായിരം ശൈവന്മാർചേർന്ന് ബൗദ്ധന്മാരെ ആട്ടിയോടിക്കാൻ ശ്രമിച്ചപ്പോൾ ചിദംബരേശ്വരൻ പ്രത്യക്ഷപ്പെട്ട് മാണിക്കവാചകരെ വരുവാൻ പറഞ്ഞു. സമ്മേളനത്തിന്ന മാണിക്കവാചകരെ കൊണ്ടുവന്നു. സമ്മേളനത്തിൽ ഗംഭീരമായ വാദപ്രതിവാദം നടന്നു. മാണിക്കവാചകർ സരസ്വതിയെ പ്രാർത്ഥിച്ചു സരസ്വതിയെ കണ്ടു രാജാവിന്റെ മകളുടെ ഊമത്വം മാററിച്ചു. ആ കന്യക ഇദംപ്രഥമമായി വാതുറന്നു സംസാരിച്ചതു് എല്ലാവക്കും അത്ഭുതത്തേയും രാജാവിനാനന്ദത്തെയുമുളവാക്കി. പെൺകുട്ടി ബൗദ്ധന്മാരെ ഭർത്സിച്ചു. രാജാവും മകളും വളരെയേറെ ബുദ്ധമതാനുയായികളും ശൈവമതം സ്വീകരിച്ചു.

ഒരുദിവസം പാണ്ടിയിൽനിന്നും മധുര ചൊക്കനായകർ ദേവൻ (ശിവൻ) ഒരു ഭക്തന്റെ വേഷത്തിൽ ചിദംബരത്തുവച്ചു മാണിക്കവാചകരെ സമീപിച്ചു. അദ്ദേഹം പാടിയിട്ടുള്ള എല്ലാഗാനങ്ങളും കേൾക്കാനാഗ്രഹം പ്രകടിപ്പിച്ചു. മാണിക്കവാചകർ ഗാനങ്ങളെല്ലാം ആവർത്തിച്ചു പാടുകയുണ്ടായി ഭക്തൻ സമീപത്തിരുന്ന എല്ലാം കുറിച്ചെടുത്തുകൊണ്ടു് അപ്രത്യക്ഷനായി. കൈലാസത്തിലെ ദേവസദസ്സിൽ അതെല്ലാം പാടികേൾപ്പിച്ചു. ആ ദിവ്യ ഗ്രന്ഥം പിന്നീടു് ചിദംബര പ്രതിഷ്ഠാമൂർത്തിക്കു സമീപം ദൃശ്യമായി. ഭക്തന്മാർ ആ പവിത്ര ഗ്രന്ഥത്തെ എടുത്തു് ജനലക്ഷങ്ങൾക്കു പാടികേൾപ്പിച്ചു. എല്ലാവരുമായി മാണിക്കവാചകർ സ്വാമികളെ സമീപിച്ചു് ആ ഗ്രന്ഥത്തിനു് അദ്ദേഹത്തിന്റെ ആധികാരിക മുദ്രയും വ്യാഖ്യാനവും വേണമെന്നാവശ്യപ്പെട്ടു. അദ്ദേഹം അവരെ നടരാജനൃത്തം നടക്കുന്ന സഭയിൽ കൂട്ടികൊണ്ടു പോയി. തിരുവാചകത്തിന്റെ മുദ്രയും വ്യാഖ്യാനവും ഇതു തന്നെ' എന്നു സഭാപതിവിഗ്രഹത്തെ ചൂണ്ടിക്കാണിച്ചുപറഞ്ഞ ശേഷം നിന്നനിലയിൽ സ്വയംപ്രകാശമായി ആ പ്രതിഷ്ഠാമൂർത്തിയിൽ വിലയിച്ചു

---

# I അനാദിശിവപുരാണം

നമഃ ശിവായ വാഴ്ക! നാഥന്റെ പാദം വാഴ്കെ-
ന്നുള്ളത്തെത്തെല്ലം വിട്ടുമാറാത്താൻ പാദം വാഴ്ക!
ആ വാടുതുറയിലെന്നീശനായ് വന്നരുളി
ആവോളം ഭയംതീർക്കും സൽഗുരുനാഥൻ വാഴ്ക!
ഏകനെന്നിരുന്നാലും ലോകരിച്ഛിക്കും പോലെ-
നേകമായ് പിരിഞ്ഞുനിൽക്കുന്നോന്റെ പാദം വാഴ്ക!
ചിത്ത ചാഞ്ചല്യം മാററും മന്നവൻ പാദം വാഴ്ക!
ജന്മം മേലില്ലാതാക്കും സംഹാരരുദ്രൻ വാഴ്ക!
കാരുണ്യം വെടിഞ്ഞോർക്കു ദൂരനാം ശിവൻ വാഴ്ക!
കമ്പിടുന്നോർക്കു കീർത്തിച്ചൊരിയും നാഥൻ വാഴ്ക!

ഈശന്റെ പാദം പോറ്റി യെൻ പിതൃപാദം പോറ്റി
തേജസ്സ്വരൂപം പോററി ശിവപാദത്തെപ്പോററി
അൻപിന്നു പീഠമാകും നിർമ്മലപാദം പോററി
മായാപ്പിറപ്പറുക്കും മന്നവപാദം പോററി
ശ്രീ പെരുന്തുറയിലെ ശ്രീമാന്റെപാദം പോററി!
ആനന്ദവാഹിനിക്കു പർവ്വതമായോൻ പോററി,
ശിവനെയെൻ ചിന്തയ്ക്കുള്ളിരിക്കയാലവൻ ത-
ന്നരുളാൽ തന്നെ ഞാനവൻപാദം വണങ്ങുന്നേൻ.
മാതാമനാദിയാം ശിവൻ തൻ പുരാണം പൂർവ്വ-
കർമ്മങ്ങളെല്ലാം തീരാ നാനന്ദ മുദിക്കാനും.

---

ടിപ്പണി. വരി 1–10. നമ; ശിവായ– അസ്തി, ഭാതി, പ്രിയം. നാമം, രൂപം എന്ന ബ്രഹ്മലക്ഷണത്തെക്കുറിക്കുന്ന പഞ്ചാക്ഷരമന്ത്രം (അജപാമന്ത്രം)

ആവാടുതുറ–തമിഴ്നാട്ടിലെ തീരതുറമുഖങ്ങളിലൊന്നായ പെരുന്തുറയെക്കുറിക്കുമെന്ന് തമിഴ് വ്യാഖ്യാതാവഭിപ്രായപ്പെടുന്നു. പെരുന്തുറയിൽ വച്ചാണ് മാണിക്കവാചകർ ശിവഗുരുവിനെ കണ്ടെത്തിയത്.

മുക്കണ്ണർ തൻ കടാക്ഷ വീക്ഷണത്താൽ ചിന്തയ്ക്കു-
മെത്താത്ത നിമ്പദം ലഭിച്ചു ഞാൻ വണങ്ങുന്നേൻ.
മണ്ണും, വിണ്ണും നിറഞ്ഞുപൊങ്ങും ജ്യോതിസ്സായിത്തീർ-
ന്നന്തമറ്റതിരറ്റ നിന്നെ ഞാൻ പുകഴ്‌ന്നമോ ?
പുല്ലായ്, പുഴുവായ്, തരുവൃന്ദം, മൃഗാവലിയായ്
പക്ഷിയായ്, പാമ്പായ്, കല്ലായ്. മർത്ത്യൻ,
പിശാചുമായി,
ദേവന്മാരായ്, ഗണങ്ങൾ, മാമുനിമാരുമായി,
സ്ഥാവര ജംഗമങ്ങളെന്നുള്ള ഭേദത്തിലുള്ളം
ജീവനെപ്പോലെ നിന്നു വർത്തിച്ച വസ്തുവായും
പലവാർ പിറന്നു, ചത്തു, നാഥ! ഞാൻ തളർന്നല്ലോ?

---

വരി 13. അൻപിനു പീഠമാകും—ശിവം അൻപിൽ അധിഷ്ഠിതമാണ്. അൻപു ശിവനിലും. അൻപും ശിവവും ഇരണ്ടെൻപാർ അറിവിലാർ എന്നു തിരുമൂലർ. അൻപ്—സ്നേഹം ശിവം—ബ്രഹ്മം.

വരി 14. ഭൂമിയെത്തൊടുന്ന ദിനരാത്രികൾ സൂര്യനെത്തൊടുന്നില്ല. അതുപോലെ സത്യത്തിൽ ഇല്ലാത്ത ജനനമരണങ്ങൾ ഉണ്ടെന്നു തോന്നിപ്പിക്കാൻ കാരണമായതിനാൽ മായാപ്പിറപ്പെന്നു പറഞ്ഞു.

17—1. കാന്തത്തിന്റെ സന്നിധിയിൽ ഇരുമ്പുകഷണം ചേഷ്ടിക്കുന്നതുപോലെ ആത്മാവിന്റെ സാന്നിധ്യത്താൽ മനസ്സു ചേഷ്ടിക്കുന്നു. വിഷയങ്ങളിലോട്ടു നീങ്ങാതെ മനസ്സു മനസ്സിൽ തന്നെ നിന്നാൽ അതു് ആത്മാവിലൊടുങ്ങിയതായിത്തീരും, ഈ ആത്മലാഭം ഉണ്ടാകാനും ആത്മാവു തന്നെയാണു നിദാനം. ഇരുമ്പ് കാന്തമായിത്തീരാൻ കാന്തം തന്നല്ലോ ആധാരം.

2—30. ഭൂമിമുതൽ സൂര്യൻവരെയുള്ള ഗോളങ്ങളും മറ്റുനാലു ഭൂതങ്ങളും നിർഗ്ഗുണാകാശത്തിലെന്നപോലെ സർവ്വ സഗുണ ചരാചര പ്രപഞ്ചവും നിർഗ്ഗുണബ്രഹ്മത്തിൽ വർത്തിച്ചുപോരുന്ന പരിണാമഭേദങ്ങളെ എടുത്തുകാണിക്കുന്നു. അനിർവചനീയ കാരണങ്ങളാൽ വിസ്മൃതിയി

ജന്മസാഫല്യമേക മോങ്കാരമായി നിന്ന
ശുദ്ധ സത്യമേ! കാളവാഹനാ! വേദങ്ങൾക്കും
കാണാനൊക്കാതെ പൊങ്ങിത്താണും പരന്നും നില്ക്കും
നിന്തിരുവടിയെയെങ്ങും കണ്ടിന്നു മുക്തനായേൻ.
ഉഷ്ണമായിരിപ്പോനേ! ശീതളം വീശുവോനേ!
അദ്വൈത ജീവനായി ശോഭിക്കും ശുദ്ധമൂർത്തേ!
നശ്വരമാമെല്ലാവുമെന്നെ വിട്ടകന്നിടാ–
നെന്മുന്നിൽ പ്രകാശിക്കും വിജ്ഞാന ജ്യോതിസ്സേ! നീ
അറിവെന്നുള്ളതേതും കൈവിട്ടോരെനിക്കായ് പി–
ന്നനുഭവിച്ചീടാൻ നിത്യാനന്ദത്തെ നൽകിയല്ലോ 40

സൃഷ്ടി, സ്ഥിതി, ലയങ്ങളില്ലാത്തോനാകിലും നീ
സൃഷ്ടിചെയ്യുന്നു, പാലിക്കുന്നു സംഹരിക്കുന്നു,
പൂവറിയാ മണം പോലെ സൂക്ഷ്മമായിരിപ്പോനേ!
വാങ്മാനങ്ങൾക്കെത്താതെങ്ങാണ്ടിരിക്കുവോനേ!
പാൽ കറന്നതിൽ വെല്ലം, നെയ്യും പോൽ ചിന്തയ്ക്കുള്ളിൽ
തേന്നൂറിനിന്നു ജന്മബന്ധത്തെ മാററുവോനേ!
പഞ്ചഭൂതങ്ങൾ മൂലം വർണ്ണമഞ്ചുള്ളോനായും
വാഴ്ത്തുന്ന ദേവന്മാർക്ക് ദൃശ്യനായിരിപ്പൂ നീ 48

---

ലമുണ്ട് പരമാത്മാവുതന്നെ ജീവാത്മാവുമായി ബാഹ്യവിഷയ ബന്ധങ്ങളിലും ജന്മാന്തരങ്ങളിലും പെട്ട് സോപാധികനായിത്തീരുന്നു, തിരിയെ സ്വസ്വരൂപ ദർശനം ഉണ്ടാകുന്നതുവരെ കാലചക്രഭ്രമത്താൽ അലഞ്ഞു തിരിഞ്ഞ് സ്വന്തം നിലനില്പിനുവേണ്ടി നശ്വരങ്ങളായവെവ്വേറുപാധികളെ കൈക്കൊള്ളേണ്ടിവരുന്നതിനാൽ 'പലവാർ പിറന്നു ചത്തു' എന്നു പറഞ്ഞിരിക്കുന്നു.

9–40 ധർമ്മാധർമ്മങ്ങൾ, പുണ്യപാപങ്ങൾ എന്നിവയുടെ കാര്യത്തിലെന്നപോലെ അജ്ഞാനം ജ്ഞാനം എന്ന രണ്ടും ഒഴിഞ്ഞ സമനിലയാണു് ശുദ്ധനില, പരിപൂർണ്ണ നിർവ്വിഷയത്വം ഭവിച്ച ഈ ശുദ്ധനില. നിത്യാനന്ദനില തന്നെയാണു്.

1–42 ബ്രഹ്മം സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്ക കർത്താവല്ല. എന്നാലും സൃഷ്ടി, സ്ഥിതിസംഹാരങ്ങൾക്ക് ബ്രഹ്മസാന്നിധ്യം ഹേതുവായിവരുന്നതിനാൽ സൃഷ്ടിസ്ഥിതി ..................സംഹരിക്കുന്നു എന്നു പറഞ്ഞു.

എന്നെ ഞാനറിയാതിരിക്കുവാനിരുട്ടിങ്കൽ
പുണ്യപാപങ്ങളാകും പാശത്താൽ ബന്ധിച്ചെന്നെ
ത്വക്കിനാൽ മൂടിക്കെട്ടിയുള്ളിൽ പുഴുക്കളോടും
മാലിന്യം വാർന്ന നവദ്വാരങ്ങളോടും കൂടും
ദേഹത്തെ സമ്മാനിച്ചു നീയെന്നെബ്ഭ്രമിപ്പിക്കാൻ
ഒന്നിനൊന്നെതിരായ് നിൽക്കു മിന്ദ്രിയങ്ങളെത്തന്നു
പൂർവ്വം ചമച്ചുവച്ചീദേഹത്തിൽ പിന്നെയും നീ.
നിന്നിൽ നിന്നകറ്റീടാൻ മനവും തന്നമൂലം
ഹൃത്തടം നൊന്തു നിന്നെക്കാണാനുഴന്നീടാതെ
നായെക്കാൾ നികൃഷ്ടനായ് മണ്ണിൽ കിടന്നൊരെന്നെ
അൻപോടെടുത്തണച്ചാശ്ലേഷിച്ചൊടുക്കം നീയെ—
ന്നമ്മയെക്കാളു മുള്ളിൽ കാരുണ്യം കാട്ടിയല്ലോ.

നിർമ്മല പ്രഭവീശും പുഷ്ടതേജസ്സേ! എന്റെ
സദ്ഗുരോ! മൃത്യുമാറ്റുമമൃതേ! പരമേശാ!
ബന്ധമിമാംശതന്നെ ഉന്മൂലനംചെയ്‌വോനേ!
മാലിന്യം തീർത്തു ശുദ്ധമാക്കുവാൻ വേണ്ടിയെല്ലാ
നേരവുമെൻ മനസ്സോടൊത്തു വാഴ്‌വോനേ! എന്നെ!
വെള്ളം പോലുരുക്കിയെന്നാത്മാവായ്
നിൽക്കുവോനേ!
അത്യന്തം ബൃഹത്തായ വസ്തുവേ! ചിന്തയറ്റോർ
ക്കൊത്തിരുന്നാലവർക്കു ജ്ഞാതനായിരിപ്പോനേ!
ദുഃഖ, സൗഖ്യങ്ങളില്ലെന്നാലു മുണ്ടെന്ന നാഥാ!
ക്ഷേത്ര ക്ഷേത്രിയേ! യിക്കാണുന്നതെല്ലാമായു-
മൊന്നുമല്ലാത്ത നിത്യജ്യോതിയേ! കൂരിരുട്ടേ!

---

43 പൂവിലാണു മണമിരിക്കുന്നതെങ്കിലും പൂവതിനെയറിയാതിരിക്കുന്നു

49–53 ഞാൻ ദേഹമാണ് എന്നദേഹാഭിമാനം മൂലം ദേഹത്തെയുംവഹിക്കുന്ന ആത്മാവായ എന്നെ ഞാനന്വേഷിക്കാതെ പോകുന്നു, സർവ്വദുഃഖങ്ങൾക്കും നിദാനം ഈ ദേഹാഭിമാനമാണ്.

54–56 പഞ്ചേന്ദ്രിയങ്ങൾ പരസ്പര പ്പൊരുത്തമില്ലാത്തഅറിവുകളെത്തരുന്നതിനാൽ ഒന്നുംതന്നെ സത്യമല്ല. എപ്പോ

ആദിയന്തങ്ങളും മധ്യം താനുമല്ലാത്ത ദേവാ!
താനായി വന്നിവനെയേറ്റുകൊണ്ടൊരുനാഥാ!
ആത്മജ്ഞാനികൾ തൻ കരുത്തിനാലറിഞ്ഞീടാ
നൊക്കാത്തൊരനുഭവരൂപനേ! ജ്ഞാനമൂർത്തേ!
പോക്കവരവുംവിട്ട ബന്ധവുമെന്യേയെന്നെ
കാക്കുവാൻ സൂക്ഷ്മമായിരിക്കുന്ന വൻതേജസ്സേ!
ആറ്റിൽ തെളിഞ്ഞ വെള്ളം പോലെ യാനന്ദനായി
ട്ടൂററമാം വിപരീതഭാവനാതീതനായും
നാനാത്വം മൂലം ദൃശ്യമാകുമീ വിശ്വത്തിനു

---

ഴ. ബഹിർമുഖമായി നിന്നു് വിഷയവ്യാപാരങ്ങളിൽ ഏർപ്പെടുന്നതിനാൽ മനസ്സും ആത്മസ്വരൂപത്തെ അറിയാൻ തടസ്സമാണു്.

67–68 മനസ്സും ആത്മാവും ഒരേ സ്ഥാനത്താണു സ്ഥിതി ചെയ്യുന്നതെങ്കിലും മനസ്സു് എപ്പോഴും ബഹിർമുഖനായിരിക്കുന്നതിനാൽ തന്നോടു ചേർന്നിരിക്കുന്ന ആത്മാവിനെ അറിയാതിരിക്കുന്നു

"ഉള്ളവും താനും ഉടനെ ഇരിക്കിനും
ഉള്ളം അവനെ ഉരുവറിയാതു്" —എന്നു തിരുമൂലർ

74–75 വസ്തുവിനെ (ബ്രഹ്മത്തെ) അറിയുക എന്നതിന്റെ അർത്ഥം അതായിരിക്കുക എന്നതാണു്. അതായതു് ജ്ഞാനം എന്നാൽ അനുഭവം എന്നാണർത്ഥം. അനുഭവത്തിൽ കൂടിയല്ലാതുള്ള അറിവു് അപൂർണമാണു്. അതിനാൽ അപരോക്ഷാനുഭൂതിയിൽ നിൽക്കുന്നവരെ അനുഭവജ്ഞാനികൾ എന്നു പറയും.

79– ഇല്ലാത്ത (മിഥ്യയായ) വിശ്വം ഉള്ളതാണെന്നു (സത്യമാണെന്നു) തോന്നിപ്പിക്കുന്നതു് വിപരീതഭാവനയാലാണു്. ഈ വിപരീതഭാവന ഒഴിഞ്ഞവരേ മോചനത്തിനർഹരായിത്തീരുന്നുള്ളൂ

80 ഭേദം നാനാത്വത്തെ ജനിപ്പിക്കുന്നു. നാനാത്വം ഒഴിഞ്ഞാൽ ദൃശ്യങ്ങളൊന്നുമില്ല.

82–83 മാറ്റമല്ലാതെ ലോകത്തു് മറ്റൊന്നുമില്ല ജഗത്തിൽ നിന്നും മാറ്റത്തെ മാറ്റിയാൽ ജഗത്തില്ല. ഉല്പത്തിനാശങ്ങളെന്നു നാം പറയുന്നതു് മാറ്റങ്ങളെയാണു്. ലോകം

വേറാ യവർണ്ണ്യനായവ്യക്തനായ് നിൽക്കുവോനേ!
മാറ്റത്താൽ മാത്രമുള്ളതാണെന്നു തോന്നീടുന്ന
ലോകം വെവ്വേറാണെന്നു കണ്ടാലു മന്ത്യത്തിങ്കൾ
ലോകമാംനറിവെല്ലാമെന്നായ് പ്രകാശിപ്പോനേ
ചിന്തക്കുമാത്രമേ താനെത്തു പെട്ടീടുമെന്നാ—
യുള്ളിലൂറ്റായ് നിറഞ്ഞുണ്ടാലും തെവിട്ടീടാതെ—
നുള്ളിനാലുണ്ടീടുന്നോരമൃതേ! എൻ പിതാവേ!
എന്നുയിർക്കാവലേ! യദൃശ്യമാം ചിത്തൊളിയേ!
വെവ്വേറംശങ്ങളും കൂടും മാംസ ദേഹത്തിനുള്ളി—
ലീവിധം കിടന്നലയാൻ മേലാലെനിക്കാകാ

നിന്നെപ്പണിഞ്ഞു പാടി നിത്യരായ്
തീർന്നോർ വീണ്ടും
കർമ്മത്തിനിടയായ് പുനർജന്മത്തിൽ പെട്ടീടാതെ
ഇന്ദ്രിയവേടർ വാഴും ദേഹത്തെത്തുലയ് പോനേ!
കൂറ്റിരുട്ടിങ്കലും തൻ നൃത്തം നടത്തുവോനേ!
തില്ലയിൽ മറ്റുള്ളോരും കാണുവാനാടു വോനേ!
തെക്കുള്ള പാണ്ടിനാട്ടിൻ നാഥനേ സർവ്വശക്താ!
നിന്തിരുവടിക്കീഴിരുന്നു ഞാൻ പാട്ടും പാട്ടി—
ന്നർത്ഥം ഗ്രഹിച്ചു നന്നായോതുന്ന ഭക്തരെല്ലാം
ശിവപുരത്തിൽച്ചെന്നു പാടി സ്തുതിച്ചു ഭക്ത്യാ
ശിവനെച്ചേർന്നു ജന്മസാഫല്യം കൈവരുത്തും

---

വിഷയമായിരിക്കുന്നതു് അറിവിൽ കൂടിമാത്രമാണ്; അറിവില്ലെങ്കിൽ ഈ ലോകവുമില്ല. സുഷുപ്തിയിൽ ലോകമെവിടെയിരിക്കുന്നു?

85–8 ചിന്തയിൽ കൂടിയേ വസ്തുവിനെ അറിയാൻ കഴിയുകയുള്ളൂ, ആത്മാവിതു അധിഷ്ഠിതമാണെങ്കിലും ചിന്ത ബഹിർമുഖമാകാതെ അന്തർമുഖമായിരിക്കുമ്പോൾ മാത്രം ആത്മാവിനെ എത്തുപെടും. അതിനാൽ ഉള്ളിലൂറ്റായ് നിറഞ്ഞെന്നാലും തെവിട്ടീടാതെ എന്നു പറഞ്ഞു,

89 കൈ, കാൽ തല തുടങ്ങിയ പല അവയവങ്ങളുടെ സംഘാതമാണ് ശരീരം. അതിൽ നിന്നും അവയവങ്ങളെ പിരിച്ചാൽ മറ്റൊന്നും അവശേഷിക്കുന്നില്ലാത്തതിനാൽ ജീവൻ ശരീരത്തിലാണിരുന്നതു് എന്നു പറയാൻ ന്യായം കാണുന്നില്ല.

# 2 ശിവന്റെ തിരുവരുൾ വിലാസം

തില്ലയിലാട്ടം തിരുവടി ജീവന്മാ—
രെല്ലാരോടും ചേർന്നിണങ്ങി നിൽക്കും.
എണ്ണരുതാത്ത വിഭൂതികൾ മണ്ണിനും
വിണ്ണിനും നൽകിയഴിച്ചു നിൽക്കും.
എന്നുള്ളിലാനന്ദം പൊങ്ങിത്തുമ്പിടും
വണ്ണമെന്ന ജ്ഞാനം തീർത്തൊഴിക്കും
തന്നിലേ സർവ്വ കലകളുദിച്ചതും
തന്നിലണഞ്ഞതും കാട്ടിത്തന്നു്
പാണികൾ രണ്ടുമുയർത്തിപ്പിടിച്ചവൻ
കാരുണ്യ വർഷം പൊഴിച്ചു നിൽപ്പൂ.

---

1–2 സൂര്യനിൽ നിന്നും രശ്മികൾ ഉദയമാകുന്നപോലെ ആത്മാവിൽ നിന്നും ജീവരാശികൾ ഉല്പത്തി കൊള്ളുന്നു. അങ്ങനെ അനന്തം ജീവരാശികൾക്കും സൂര്യൻ കേന്ദ്രമായിരിക്കുന്നതുപോലെ അനന്തം ജീവരാശികൾക്കും ആത്മാവ് പൊതുവായും കേന്ദ്രമായും സ്ഥിതി ചെയ്യുന്നു.

തില്ല— ചിദംബരം— തിരുവടി— ശിവൻ. ശിവനാകുന്ന ബ്രഹ്മചൈതന്യ വസ്തു സർവ്വ ജീവരാശികൾക്കും കേന്ദ്രമായും ആധാരമായും സർവ്വ വ്യാപിയായുമിരിക്കുന്നു. ചിദംബരം ക്ഷേത്രത്തിലെ നടരാജനൃത്തത്തിന്റെ ആന്തരാർത്ഥത്തെ സൂചിപ്പിക്കുന്നു.

3–4 ഉല്പത്തിനാശങ്ങൾ രണ്ടും ബ്രഹ്മത്തിൽതന്നെ സംഭവിക്കുന്നതിനാൽ മണ്ണിനും വിണ്ണിനും വിഭൂതികൾ നൽകുകയും അവയെ അഴിക്കുകയും ചെയ്യുന്നു എന്നുപറഞ്ഞു.

വരി 7. കലേശനായ ചന്ദ്രനെ ശിവൻ തന്റെ ജടയിൽ ധരിച്ചുകൊണ്ടിരിക്കുന്നു എന്നു വിവക്ഷ.

മുൻമഹേന്ദ്രാദ്രിയിലോതിയൊരാഗമ-
മിമ്മഹീവാസികൾക്കോതിക്കൊണ്ടും
കല്ലാട ശൈലത്തിൽ പാർവ്വതിയെ സ്വീക-
രിച്ചവളോടു രമിച്ചുകൊണ്ടും
വേടന്റെ വേഷമെടുത്തരുൾ ശക്തിതൻ
മാറിൽ പുതഞ്ഞു പുണർന്നുകൊണ്ടും
വ്യാധന്റെ വേഷത്തിൽ, മീൻവലവീശിക്കൊ-
ണ്ടബ്ധിയിലാണ്ടുള്ളൊരാഗമത്തെ
വീണ്ടെടുത്തിട്ടങ്ങഗസ്ത്യൻ തുടങ്ങിയ
മാമുനിമാർക്കായി നൽകിക്കൊണ്ടും

വേദങ്ങൾ നാലുമുണർത്തിടാനായ് നന്നം
പാടിയിലാചാര്യനായതും പിൻ
ധർമ്മ വൃഷഭത്തിന്മേലേറി ലോകർ തൻ
നന്മയ്ക്കായ് താനും ദേഹാർദ്ധവുമായ
വെവ്വേറു വേഷം, പ്രകൃതിയും കൈക്കൊണ്ട-
നന്തം തരത്തിലുദിച്ചെന്നതും
പിൻ, കട നാട്ടിൽ വണിശരോടൊത്തു ചേർ-
ന്നശ്വപ്പടയെ നയിച്ചെന്നതും
വേലം പുത്തുരെഴു മുഗ്രകുമാരനു
വേ ലേകിതൻ ത്രൂപം കാട്ടിയതും

---

11–12. മഹേന്ദ്രഗിരി, വിന്ധ്യാപർവ്വതത്തിനു തെക്കുള്ളതാണെന്നു പറയപ്പെടുന്നു.

13— കല്ലാടം—ദക്ഷിണേന്ത്യയിലുള്ള ഒരു ഗ്രാമം.

15–16. തപസ്സു ചെയ്തുകൊണ്ടിരുന്ന അർജ്ജുനനു വരം കൊടുക്കാൻ ശിവനും പാർവ്വതിയും വേടന്മാരുടെ വേഷമെടുത്തിരുന്നു (ഭാരതം)

17 – 20 മഹേന്ദ്രഗിരിയിൽവച്ച് ഇദംപ്രഥമായി ശിവൻ പാർവ്വതിക്കുപദേശിച്ച ആഗമത്തെ നന്ദികേശ്വരർ കടലിൽ മുക്കിയപ്പോൾ അതു് കെളിത്തി എന്ന മത്സ്യത്തിന്റെ വായിലകപ്പെട്ടു എന്നും ശിവൻ മുക്കുവവേഷത്തിൽ വലവീശി അതിനെ വീണ്ടെടുത്തു് അഗസ്ത്യൻ, കാശ്യപൻ, ഗൗതമൻ, ഭരദ്വാജൻ കൗശികൻ എന്നീ അഞ്ചു ശിഷ്യന്മാർക്കുമുപദേശിച്ചു എന്നും തിരുവിളയാടൽ പുരാണം.

ശാന്തം പുത്തൂരിലെ വേടനു കണ്ണാടി–
ക്കാഴ്ചയും വാളും കൊടുത്തതും മേൽ
മൊക്കണിയിൽ ചെയ്ത ലിംഗ പ്രതിഷ്ഠയ്ക്കു
തൻകായ ദീപ്തിയെ നൽകിയതും
ബ്രഹ്മൻ, ഹരിക്കും വിദൂരനാം നീ നരി
ക്കൂട്ടത്തെ യശ്വങ്ങളാക്കിയതും
പാണ്ഡ്യരാജാവിനശ്വങ്ങളെ വിററവ–
നേകിയ പൊന്നു വാങ്ങാതെ വന്നായ്–
ത്തന്നാത്മതേജസ്സു കാട്ടിക്കൊടുത്തല്പ–
നേരത്തെ നിർവൃതി നൽകിയതും

അന്തണവേഷത്തിലെന്നെ യാശംസിച്ചി–
ട്ടിന്ദ്രജാലം പോൽ മറഞ്ഞതും പിൻ
സുന്ദരത്തോഴരെക്കാക്കാൻ മധുരയി–
ലശ്വത്തിൻ മേലേറിവന്നെന്നതും
മറെറാരു ക്ഷേത്രയാം വന്ദിക്കവേണ്ടി ഞാൻ
ഭൃത്യനായ് മണ്ണു ചുമന്നെന്നതും
ഉത്തര കോശമങ്കസ്ഥകം വാണമുൻ
വിത്തക വേഷത്തെക്കൊണ്ടെന്നതും

---

72–28. കടനാട്–പെരുന്തുറയിൽ നിന്നും പടിഞ്ഞാറുള്ള മധുരയ്ക്കു പോകും വഴിയുള്ള ഒരു ഗ്രാമം. സന്ദർഭവശാൽ ഒരിക്കൽ ശിവൻ ആളറിയാതെ കച്ചവടക്കാരോടു ചേർന്ന് ഇവിടെവച്ചു കുതിരകളെ നയിച്ചുകൊണ്ടുപോയിട്ടുണ്ട്.

31–40 കണ്ണാടിക്കാഴ്ച– ദൂരദർശിനി സിദ്ധി. തന്നെക്കാക്കാൻ തപസ്സു ചെയ്ത ഒരു വേടനു ശിവൻ ദൂരദർശിനിയിൽക്കൂടി പ്രത്യക്ഷനായി വാളും മററും സമ്മാനിച്ചതും ഒരിക്കൽ കുതിരയുടെ തീററി സഞ്ചി (മൊക്കണി) യാൽ നിർമ്മിക്കപ്പെട്ട ലിംഗപ്രതിഷ്ഠക്കു ശിവൻ സ്വന്തം രൂപപ്രതിമയെ കൊടുത്തതും പാണ്ഡ്യരാജാവിനു സമ്മാനിക്കാൻ വേണ്ടി കുറെ കുറുനരികളെ കുതിരകളാക്കിയതും കുതിരകളെ ഏററുമേടിച്ചുകൊണ്ട് പാണ്ഡ്യരാജാവു പകരംകൊടുത്ത സ്വർണ്ണം സ്വീകരിക്കാതെ സ്വന്തം ശിവപ്രതിമയെ അദ്ദേഹത്തിനു കാണിച്ചുകൊടുത്തനുഗ്രഹിച്ചതും.

മുൻതിരുപ്പൂവണനാട്ടിലമർന്നു തൻ
പൊന്മേനി കാട്ടിയൊരത്ഭുതവും

പാണ്ഡ്യനുവേണ്ടി യശസ്സത്തെ നടത്തിച്ചു
കൊണ്ടുവരും വഴി വാതവൂരിൽ
വന്നനേരത്തു തൻ പൊൻകാൽ ചിലമ്പൊലി
നന്നായ് മുഴക്കിച്ചു കേറ്റപ്പിച്ചതും
നല്ലഴകുള്ള പെരുന്തുറയിൽ പ്രമോ
പൂരമായ് മാഞ്ഞൊരതിശയവും
പൂവലനാട്ടിലമർന്നിരുന്നങ്ങുള്ള
ഭക്തർതൻ പാപമൊഴിച്ചെന്നതും
പാണ്ഡ്യപ്പടക്കു ദാഹം ശമിപ്പിക്കുവാൻ
തീർത്തില്ലേ നീയൊരു തണ്ണീർപ്പന്തൽ

---

43, സുന്ദരനു — പാണ്ഡ്യരാജാവിന്റെ മന്ത്രിമാരിലൊരാൾ രാജവസ്തുക്കളെടുത്തു ഭക്തന്മാർക്കൂട്ടുനടത്തിയയാൾ എന്നു തിരുവിളൈയാടൽ പുരാണം

45-46 മാണിക്കവാചകർ ജീവചരിത്രം നോക്കുക.

47—48 ശിവൻ തന്നെ ഗുരുവായിവന്നു് ആഗമമുപദേശിക്കണെമെന്നു പ്രാർത്ഥിച്ചു അറുപത്തിനാലു ഭക്ത (നായിനാര) ന്മാർക്കും അ പ്രകാരം ഉപദേശം ലഭിച്ചകാര്യം.

49-50 തിരുപ്പൂവണമെന്ന സ്ഥലത്തു പൊന്നയ്യാൾ എന്ന ഒരു ഉത്തമസ്ത്രീ അവിടത്തെ ദേവനു് ഒരു പൊൻരൂപം നേർന്നിരുന്നു. പക്ഷെ ഭക്തന്മാർക്കു് അന്നദാനം നടത്തിയകാരണം അവർ നേർച്ച നടത്താൻ പൊന്നില്ലാതെ ദുഃഖിച്ചു. അപ്പോൾ ശിവൻ തന്നെ ഒരു സിദ്ധന്റെ വേഷത്തിൽ അവളുടെ വീട്ടിൽചെന്നു് പല ഇരുമ്പു സാധനങ്ങളെയും പൊന്നാക്കിത്തീർത്തിട്ടു് തിരോധാനം ചെയ്യുകയുണ്ടായി.

59—60 രാജേന്ദ്രപാണ്ഡ്യൻ ഒരിക്കൽ തന്റെ സഹോദരനും ചോളരാജാവും യുദ്ധത്തിനു വന്നപ്പോൾ ശിവനെ പ്രാർത്ഥിക്കുകയും ശിവൻ പാണ്ഡ്യനു വിജയമാശംസിച്ചുകൊണ്ടു് പാണ്ഡ്യസൈന്യങ്ങളുടെ ദാഹം തീർക്കാൻ ഒരു തണ്ണീർപ്പന്തൽ കെട്ടികൊടുക്കുകയുംചെയ്തു.

വെൺകാട്ടിനുള്ളിൽ കുരുന്ത മരത്തിൻെറ
ചോട്ടിൽ വിരുന്നായിരുന്നെന്നതും
ഇപ്പോൾ വേടനായ് രൂപമെടുത്തൊരു
ചോഴനെ ക്കൊന്നനിൻ മായവും പിൻ
ശാപത്തിനാൽ പട്ടമങ്കയാം ദേശത്തു
കല്ലായ് കിടന്നൊരു സുന്ദരിയെ
കാരുണ്യപൂർവ്വം കടാക്ഷിച്ചു സിദ്ധിക—
ളെട്ടും കൊടുത്ത നിൻ വൈഭവവും
ഓരി ദേശത്തൊരു പെണ്ണിനു മോചന—
മാരാരറിയാതെ നൽകിയതും

---

61–62 വെൺകാട്ട് എന്ന സ്ഥലത്തു് ശിവൻ ഒരതിഥിയുടെ ഭാവത്തിൽ വന്നിരുന്നു് അവിടെയുള്ള ക്ഷേത്രജനങ്ങളെ അനുഗ്രഹിക്കുകയുണ്ടായി.

63–64 പാണ്ഡ്യനുവേണ്ടി ചോഴനോടു യുദ്ധം ചെയ്യാൻ വേടന്റെ വേഷമെടുത്തു് ഒരു കുതിരയിൽ കയറി കാട്ടിലുള്ള ഒരു കുളത്തിൽ വീണു് അപ്രത്യക്ഷനായി. പിന്തുടർന്നു ചെന്ന ചോഴൻ ആ കുളത്തിൽ വീണു മരിച്ചു.

69–70 ഒരു ശൈവ ബ്രാഹ്മണൻ തൻെറ മകളെ ഒരു വൈഷ്ണവ ബ്രാഹ്മണനു വിവാഹം ചെയ്തുകൊടുത്തു. ഭർത്തൃ ഗൃഹത്തിൽ മാമിയാർ മരുമകളെ കഠിനമായി പീഡിപ്പിച്ചു വന്നു. ഒരു ദിവസം മാമിയാർ മരുമകളെ പ്രത്യേകം മുറിക്കുള്ളിലാക്കി വീടു പൂട്ടിയിട്ടു മകനുമായി ഒരയൽ ഗ്രാമത്തിൽ പോയി. ഒരു വൃദ്ധ ഭക്തൻെറ വീട്ടു നടയിൽ വന്നു ഭിക്ഷ ചോദിച്ചു. മാമി വീടു പൂട്ടിയിരിക്കുകയാണെന്നു മരുമകൾ പറഞ്ഞു. വീട്ടു വാതിലിനടുത്തു ചെന്നാൽ അതു തുറക്കുമെന്നു ഭിക്ഷു മറുപടി പറഞ്ഞു.

മരുമകൾ വാതിലിനടുത്തു ചെന്നപ്പോൾ വാതിൽ തുറന്നു. അവൾ ഉടനെ ഭക്ഷണം പാകം ചെയ്തു ഭിക്ഷുവിനെ ഊട്ടുകയും ചെയ്തു. ഊണു കഴിഞ്ഞയുടനെ ആ വൃദ്ധൻ ഒരു ശിശുവിൻെറ രൂപം പൂണ്ടു നിന്നു. സ്ത്രീ ഇതു കണ്ടു് അമ്പരന്നു പോയി. തത്സമയം മാമിയാർ അവിടെ വന്നുചേർന്നു. മാമിയാർ കോപിച്ചു കുഞ്ഞിനെയും മരുമകളെയും വെളി

ഭക്തർക്കു ശാന്തിയണക്കുവാൻ മുമ്പു നീ
പാണ്ഡൂരെഴുന്നള്ളി വാണെന്നതും
തേവൂർക്കു തെക്കൊരു ദ്വീപിലരചന്റെ
പ്രാഭവത്തോടു ഭേദിച്ചതും പിൻ
തേൻ പൊഴിയും തിരുവാരൂർ, മുനിമാർക്കു
ജ്ഞാനോപദേശം മൊഴിഞ്ഞെന്നതും
ശ്രീമത്തുരെഴുന്നള്ളിത്തൻ തൃപ്പാദ
പ്പൂമണം ഭക്തർക്കു നൽകിയതും
കാഞ്ചീപുരത്തിൽ വസിച്ചുമാ ദേവിയെ
വാമദേഹത്തിൽ ധരിച്ചെന്നതും

സൗന്ദര്യ ധാമമാകും തിരുവാഞ്ചിയിൽ
വാണുമയാളെപ്പുണർന്നെന്നതും
പാണ്ഡ്യനുവേണ്ടി പ്പോരാടുവാൻ വില്ലു കൈ-
ക്കൊണ്ടവനോടൊത്തു നിന്നെന്നതും
തൃക്കടമ്പൂരീ, ലീങ്കോയ് മല തന്നിലും
ധീരകൃത്യം പല ചെയ്തെന്നതും
ഐയാറിൽ മുമ്പൊരു പൂജാരി തൻ ഗൃഹ-
ത്തിന്നൊരു കാവലായ് നിന്നെന്നതും
ആശയോടെ തൃത്തുരുത്തിയിൽ വാണതും
തൃപ്തനായ് തൃപ്പനയൂരാണ്ടതും

---

യിലാക്കി. ഉടനെ കുഞ്ഞു് ഒരു യുവാവായി. ആ സ്ത്രീയെ ഉമയുടെ രൂപത്തിലാക്കി അവളെയുംകൊണ്ടു് ശിവലോകത്തേക്കു പോയി.

76– മരുതൂർ– തിരുവിടൈ മരുതൂർ

87–88 തിരുവൈയാറിൽ ഒരു ശൈവ പൂജാരി ഒരിക്കൽ കാശിയിൽപോയി. മടങ്ങി വരാൻ വളരെ താമസിച്ചതുകൊണ്ടു് വീട്ടിലെ പണ്ടങ്ങളും ആരെങ്കിലും കൊള്ളയടിക്കുമോ എന്നു വീട്ടുകാർക്കു ഭയമായി. ഈ ഭയം തീർക്കാൻ വേണ്ടി ശിവൻ പൂജാരി വരുന്നതുവരെ അയാളുടെ വേഷത്തിൽ ആ വീട്ടിൽ താമസിച്ചു.

ചീർകാഴി ക്ഷേത്രർക്ക സദ്ഗുരുവായ് തിരു
മേനിതൻ ദർശനം നൽകിയതും
തൃക്കഴിപ്പുറത്തിൽ നിത്യനായ് വാണു പു—
റമ്പയത്തിൽ ധർമ്മം ചെയ്യുന്നതും
ലിംഗസ്വരൂപനായ് കുററാലമെന്നുള്ള
മംഗല്യ നാട്ടിൽ വസിച്ചെന്നതും
അന്തമററുള്ള മഹാജ്യോതിയായ് സൂക്ഷ്മ-
മോങ്കാര ജ്ഞാന സ്വരൂപനായി
ഇന്ദ്രജാലംപോൽ പൊടുന്നനെ കൺമുമ്പിൽ
വന്നതുമോർക്കും ഞാനെന്നുമെന്നും.

ഇക്കണ്ട ദൃശ്യങ്ങളൊക്കെയും താനൊരാ—
ളാണെന്നു ഘോഷിച്ചിടുന്ന മട്ടിൽ
വാൻ വിട്ടിറങ്ങി വന്നിച്ചിന്ദ്രദീപമാം
ദേശത്തമർന്നിതെൻ പാലഭ്രൂവിൽ

---

9 —96 കുററാലമെന്ന സ്ഥലത്തുള്ള ശിവക്ഷേത്രത്തിലെ ലിംഗ
പ്രതിഷ്ഠയെ കുറിക്കുന്നു.

97-104 പാലഭ്രൂ — ഊഷരഭൂമി.

അത്യന്തം ബൃഹത്തായ പ്രകാശ സ്വരൂപിയും അത്യന്തം സൂക്ഷ്മമായ ഓങ്കാരവും ശിവൻതന്നെ.

അന്തമററ പ്രകാശ സ്വരൂപനും അതിസൂക്ഷ്മമായ ഓങ്കാര സ്വരൂപനുമായ എന്റെ നാഥൻ ആകാശത്തിൽ (ബ്രഹ്മരന്ധ്രത്തിൽ) നിന്നും ഇറങ്ങി താഴെചന്ദ്രദീപമെന്ന ദേശത്ത് (മതിമണ്ഡലം) കലാ വല്ലഭനായ ആചാര്യനായി വാണിരുന്നതിന്റെ ഫലമായി അവിടെനിന്നും അനവരതമുണ്ടായ അമൃത പ്രവാഹമേററ് മുമ്പ് ഊഷര ഭൂമി (പാലഭ്രൂമി) യായിരുന്ന എന്റെ ഭ്രൂമധ്യം ഇപ്പോൾ വളഭൂമിയായിരിക്കുന്നു. സുഷുമ്നാനാഡി (കുണ്ഡലിനി) തുറന്നാൽ ഉച്ചി ദ്വാരത്തിൽകൂടിയുണ്ടാകുന്ന പരവെളി (ബ്രഹ്മദർശനം) സഹസ്രാരപത്മത്തിൽ തട്ടിയൂറുന്ന(നിത്യാനന്ദ) അമൃതധാരാ സ്വാദ്യാനുഭവമാകുന്ന യോഗസിദ്ധിയെ കുറിക്കുന്നു.

ആഗമ മാം തിരുമന്ത്രം വെളിപ്പെട്ടി-
രുന്ന മഹേന്ദ്ര ശൈലത്തിലീശൻ.
ബന്ധമാം കറ്റമകററുവാനാനന്ദ
ഗംഗയെയെന്മേലൊഴുക്കിക്കൊണ്ടും
കർമ്മ, മജ്ഞാനവും മായയും മാററുവാൻ
മൂവിതരം ശൂലത്തെ കൈയ്യിലേന്തി

പ്രേമ സ്വരൂപിയായെത്തിയ നാഥനെൻ
മൗലിയിൽ പ്രേമമാം മാല ചൂടി
സന്മുഖൻ, വിഷ്ണുവും തേടിയും കാണവാ-
നെത്തതിരിക്കവോരെന്റെ നാഥൻ
അല്പനാമെന്നെയനുഗ്രഹിച്ചീടുവാ-
നശ്വത്തിലേറി വരുന്നന്നചേലും
പകാരായുള്ളോർക്കിന്നിപ്പിറപ്പില്ലാത-
നുഗ്രഹിക്കും നിൻെറ വൈഭവവും
ഉത്തരകോശമങ്കാപുരിയെത്തൻെറ
പത്തനമാക്കിച്ചമച്ചവീറും

കാരണ കർത്താക്കളാകുമീശന്മാർക്ക
കാരുണ്യമോടധികാരമേകും
ശ്രീമഹാ ദേവൻെറ നാമത്തെത്തന്നുടെ
നാമമായ്ത്തീർത്തതുമെത്ര ചന്തം.
എന്ന ദിമാനമകററി രക്ഷിക്കാന-
രുംമലയിൽ നീ വസിക്കയെല്ലീ ?
പകാമറിഞ്ഞെത്തു ജീവനും മേന്മയെ-
ച്ചേർക്കാനും നീ കാത്തിരിക്കയെല്ലീ ?
നാസ്ത്യോത്തുഹീനനാമെന്നെയും നിന്നോടു
ചേർക്കാൻ നീ തില്ലയിൽ വന്നകാലം

എന്നോടൊത്തുള്ളോരിൽ പകാന്മാരപ്പോഴേ
ന്നിൽ വിലയിച്ചി, തല്പമെണ്ണം
അഗ്നിയിൽ ദേഹം ദഹിപ്പിച്ചി, തല്പംപേർ,
ബോധം കെട്ടൂഴിയിൽ വീണഴിഞ്ഞാർ

---

105–120 ആനന്ദ ഗംഗ— നിത്യാനന്ദാമൃതം— മൂവിതരം ശൂലം— അജ്ഞാനം, കർമ്മം മായ എന്ന മൂന്നിനെയും അറത്തുമാററുന്നതിനു മൂന്നിതളുകളുള്ള ശൂലം— നെററി, മാറു്, ഭുജങ്ങൾ എന്നീ ഭാഗങ്ങളിൽ ധരിക്കുന്ന ഭസ്മക്കുറികൾ ഇതിനെ കുറിക്കുന്നുവെന്നു സങ്കല്പം. പാണ്ടിതന്നെ നാടാണെന്നതു പോലെ ശിവനു് ഉത്തരകോശമങ്ക തന്റെ നഗരവുമാണു്.

കൂട്ടത്തിലുള്ള പതഞ്ജലി യത്ഭുത-
ക്കൂത്തനേ! എന്നു തൊഴുതുകൊണ്ടു്
ചാഞ്ചല്യമററു നിന്നീശനെ പ്രാപിച്ചു
നേടിയല്ലോ നിത്യമുക്തി വേഗം.
കൈലാസ ശോഭ പരത്തും ചിദംബര
ദേവാലയത്തിൽ തന്നോടു കൂടി

നൃത്തം നടത്തുന്ന ഗൗരിക്കും കാളിക്കും
മന്ദസ്മിതത്തെ പ്പൊഴിച്ചുകൊണ്ടു്
എൻനാഥനായുള്ളൊരീശ്വരൻ ക്ഷേത്രാം
ഭൂതഗണങ്ങളോടൊത്തു ചേർന്നു്
ജ്ഞാനം വിളങ്ങുന്ന തില്ലയിൽപ്പുക്കെന്നി-
ക്കാനന്ദപ്പേരൊളി തൂകിടുന്നു.!

---

121–138 സൃഷ്ടി സ്ഥിതി കർത്താക്കളായ ബ്രഹ്മാവും വിഷ്ണുവും ശിവന്റെ ഇച്ഛാനുവർത്തികളായിരിക്കുന്നു. എനിക്കു ദർശനം തന്ന ഗുരുനാഥനും ശ്രീമഹാദേവ ശിവനും രണ്ടല്ല. ആത്മലാഭത്തിനു തടസ്സമായി നിൽക്കുന്ന മറെറല്ലാം ഒഴിഞ്ഞാലും അവസാനം 'ഞാൻ' എന്ന വാസനാജന്യമായ അഭിമാനം അഴിയാതെ നിൽക്കും. ഗുരുവരുൾ ഒന്നുകൊണ്ടേ അതഴിയുകയുള്ളൂ. പാകത വന്ന ഭക്തനു് ഈശ്വരന്റെ (ഗുരുവിന്റെ) അരുൾ താനേ ഉദയമാവും. പക്വന്മാരായ ആർക്കും തന്നെ ഇപ്രകാരം ഗുരുവരുളും തദ്വാരാ ആത്മലാഭ (സാക്ഷാൽക്കാര) വും അയത്നലളിതമായി സിദ്ധിക്കും. പരിപൂർണ്ണ പക്വന്മാരായിരുന്ന കാരണം മുക്തി ലഭിക്കാത്ത കുറെപേർ ആ നൈരാശ്യത്തോടെ അഗ്നിയിൽ ചാടി ദേഹം നശിപ്പിച്ചു് ഈശനെ പ്രാപിക്കുകയുണ്ടായി. ശേഷിച്ചവർ അബോധരായി ഭൂമിയിൽ വീണുമരിച്ചു് ഭഗവാനെ പ്രാപിച്ചു. പതഞ്ജലി നിത്യ നിശ്ചഞ്ചല നിവൃത്തിയിൽ പെട്ടു തൽക്ഷണം തന്നെ മോചിക്കപ്പെട്ടവനായി.

139–146 പാർവ്വതി ശിവനൊപ്പം നടനം ചെയ്യുന്നതിനാൽ അവളെ സന്തോഷിച്ചും കാളി ഭഗവാനെ മത്സരിച്ചു നൃത്തം നടത്തി തോററതിനാൽ അവളെ പരിഹസിച്ചും ഭഗവാൻ പുഞ്ചിരിക്കുകയാണു്.

ജ്ഞാനപ്രകാശമേ സ്വരൂപമെന്ന ആത്മാവിന്റെ ദർശനം മൂലം ഞാൻ നിത്യാനന്ദനായിത്തീരുന്നു!

---

# 3. ശിവന്റെ സ്ഥൂല സൂക്ഷ്മ തത്വങ്ങൾ

അണ്ഡമാമരൂപത്തിൽ പിണ്ഡരൂപങ്ങളുണ്ടാ
മെന്നാനനന്തം സർവ്വം പ്രത്യക്ഷമായി നിൽപ്പൂ
വീട്ടിന്നകത്തു വീഴുമർക്കന്റെ രശ്മിതന്നിൽ
വെട്ടിത്തിളങ്ങും രേണുപോലണു പ്രിയം പൂണ്ടും
ഒന്നിനൊന്നു പരിവ്യാപിച്ചത്യന്തം ബൃഹത്തായും
മെങ്ങെങ്ങും വിളങ്ങീടുന്നീശ്വരൻ സദാകാലം 6

സൃഷ്ടികർത്താക്കളേയും പാലകന്മാരെ, എല്ലാ
സൃഷ്ടിയുമില്ലാതാക്കും സംഹാരരുദ്രരേയും
സൃഷ്ടി, സ്ഥിതിലയങ്ങളും പിന്നെയുമാവർത്തിച്ചു
സംഭവിച്ചീടാൻ പാത്രമായ കാലങ്ങളേയും
സൂക്ഷ്മമാം ചുഴൽക്കാറ്റും സ്ഥൂലമായ് വ്യാപിക്കുന്ന
ചണ്ഡാനിലനെയും നിന്നുള്ളിൽ നീ സൃഷ്ടിക്കുന്നു. 12

സൂര്യനിൽക്കൂടി വെട്ടം നീ ജഗത്തിന്നായേകി
ചന്ദ്രനിൽ തണുപ്പും സംസ്ഥാപിച്ചു, ശാന്തിക്കായി
അഗ്നിക്കു ചൂടുനൽകി, വാനിൽ കലർത്തിവച്ചു,
കാറ്റിനെ ച്ചലിപ്പിച്ചിട്ടപ്പിനായ് രസം നൽകി
പാരിനു കാഠിന്യത്തെ, മാത്രമോ, മറ്റനേക-
ത്തിനും നീ യതാതിന്റെ വൈഭവം കൊടുത്തല്ലോ 18

---

1–6 അണ്ഡം–ആകാശം– സൂക്ഷ്മതത്വം (അരൂപം) പിണ്ഡം– സ്ഥൂലവസ്തു– രൂപമുള്ളത്. രൂപമില്ലാത്ത ആകാശമില്ലെങ്കിൽ സ്ഥൂലവസ്തുക്കൾക്ക് രൂപമുണ്ടാവുകയില്ല ഈശ്വരൻ അത്യന്തം മഹത്തായ സൂക്ഷ്മ (അരൂപ) രൂപത്തിലും ഏറ്റവും ചെറുതായ സ്ഥൂല (രൂപ) രൂപത്തിലും പ്രകാശിക്കുന്നുവെന്നറിയുക.

7–12 ഈ സ്ഥൂല സൂക്ഷ്മ പ്രപഞ്ചം മുഴുവനും ഈശ്വരസ്വരൂപത്തിനുള്ളിലാണു കാണപ്പെടുന്നത് എന്നു താൽപര്യം.

സൃഷ്ടികൾക്കെല്ലാമാദ്യൻ നീയുടമസ്ഥൻ തനി-
ക്കൊട്ടുമേ സമനായിട്ടാരുമേയില്ലെന്നുള്ളോൻ
വിഷ്ണുവാം വരാഹത്തിൻ പല്ലും പറിച്ചണിഞ്ഞോൻ
കാട്ടിനുൾപ്പുലിയെക്കൊന്നതിൻ തോലുടുത്തോൻ നീ
വീണയിൽ നാദംപോലെ ജീവനിൽ ചേർന്നിരിപ്പോൻ-
കാണാതലഞ്ഞാൻ വിഷ്ണു, ബ്രഹ്മനുമെന്നിരിപ്പോൻ.

അത്ഭുതൻ, നീയനേകൻ, ചൊല്ലിൽ പെടാത്ത പണ്ടം,
ചിത്തം തൊടാനൊക്കാത്ത ദൂരത്തിൽ നിൽക്കുവോനാം
ഭക്തിയാം വലയിൽ ചിക്കി നിൽക്കുവോൻ തുല്യമറ്റോൻ
സീമയില്ലാത്തതേ തൻ സീമയെന്നായിരിപ്പോൻ
അണുവിന്നണുവായ് ബൃഹത്തിനും ബൃഹത്തായി
കൊള്ളുവാനാർക്കുമാകില്ലെന്നിരിപ്പോനുമാകും

---

13–18 ജീവരാശികളുടെ ലോകജീവിതത്തിനു തക്കവണ്ണം ആർക്കും ഇടംകൊടുക്കുന്ന ആകാശം പ്രകാശം, ശീതോഷ്ണങ്ങൾ, ചലനം, രുചി, കട്ടപ്പമുള്ള ഭൂമി,, മററുപല ഉപയോഗവസ്തുക്കളും നീ പ്രകൃതി വസ്തുക്കളിൽ കൂടി സംഭാവന ചെയ്തിരിക്കുന്നു.

19–24 പണ്ട് ഭൂമിയെ പാതാളത്തിൽ ഉരുട്ടിക്കൊണ്ടുപോയ ഹിരണ്യാക്ഷനെ മഹാവിഷ്ണു പന്നിയായവതരിച്ചു കൊന്നു് ഭൂമിയെ മുകളിൽ കൊണ്ടുവന്നശേഷം മററുള്ളവരെ കൊന്നു ചോരകുടിക്കാൻ തുടങ്ങിയപ്പോൾ ശിവൻ ആ പന്നിയുടെ പല്ലുപറിച്ചു മാറത്തണിഞ്ഞതായി ശിവരഹസ്യത്തിൽ പറയുന്നു. കാട്ടുപുലിയെക്കൊന്നു് അതിന്റെ തോലിനെ വസ്ത്രമായുടുത്ത കഥ ദാരുകാസുര കഥയിൽ പറയുന്നു.

25–30 ഈശ്വരൻ ഭക്തിക്കുമാത്രമേ വിഷയമാകുന്നുള്ളൂ. അതിനാൽ 'ഭക്തിയാം വലയിൽ ചിക്കും' എന്നുപറഞ്ഞു അതിരില്ലാത്തതിനു് അതിരു കല്പിക്കുമ്പോൾ അതാരില്ലായ്മയെത്തന്നെ അതിരെന്നു പറയേണ്ടിവരുന്നതിനാൽ സീമയി..................പ്പോൻ എന്നു പറഞ്ഞു.

ഇന്നതെന്നറിവിനാൽ ചെററിയാനെഴാതുള്ളോൻ
താഴെയും മേളിലും പോയ് സ്പർശിച്ചു നിൽക്കും ദേവൻ
ആദിയന്തങ്ങളില്ലെന്നുള്ളവൻ ബന്ധം മുക്തി
രണ്ടും തരുന്നോർ, നിൽപോൻ, പോവോനുമെന്നുമാവും
സൃഷ്ടി, സംഹാരം രണ്ടും താനേ താനെന്നിരിപ്പോൻ
ആരും പ്രാപിക്കാത്തുക്ക സർവ്വേശനെന്നുമായോൻ
ദേവാളിക്കും തരിമ്പുമെത്തുപെട്ടെന്നില്ലാത്തോൻ
ആൺ, പെണ്ണു, ഷണ്ഡനായും തീരും നീ തൻബലത്താൽ
അങ്ങളിനെച്ചുരക്കുന്നോരമൃതമാണെന്നും നിന്നെ—
പ്പിരിയാതെൻ കണ്ണിനാലേ കണ്ടു ഞാനറിയുന്നു.

ഭൂമിമേൽ ചരണങ്ങളൂന്നിനില്പതു കണ്ടി—
ട്ടതുമെൻ ശിവനാണെന്നുള്ളം കൊണ്ടറിഞ്ഞേൻ ഞാൻ
അവനുമയോടു ചേർന്നെന്നെത്തന്നോടണച്ചാ—
നതു നിത്യാനന്ദാബ്ധിയായിത്തീർന്നെനിക്കേററം.
കാർകൊണ്ടൽപോലെ തോന്നും പെരുന്തുറക്കുന്നേറി
നിന്നരുളൊളിയെങ്ങും മിന്നൽപോൽ വീശിക്കൊണ്ട്
പഞ്ചനാഗങ്ങൾക്കൊത്ത പഞ്ചേന്ദ്രിയങ്ങളെ ക്കൊ—
ന്നെൻ ജനിമൃതിദോഷം മാററുവാനെൻെറ നാഥൻ
കാരുണ്യ ഹസ്തംകാട്ടി മുരശൊലിമുഴക്കെ,
കൂമ്പുമെൻ കരം രണ്ടും കാന്തൾപ്പൂപോൽ വിളങ്ങി

---

37–40 പുല്ലിംഗ, സ്ത്രീലിംഗ, നപും സകഭേദങ്ങളൊന്നും ശിവനില്ല മാണിക്കവാചകർ ശിവന്റെ അരുൾ സ്വരൂപത്തെ ദർശിക്കുന്നു.

47–50 പഞ്ചേന്ദ്രിയ വൃത്തികൾ—കേൾക്കുക, തൊടുക, കാണുക, രുചിക്കുക, മണക്കുക എന്നിവ ഈ ഇന്ദ്രിയജ്ഞാനങ്ങൾ ആത്മജ്ഞാനത്തെ മറച്ചുനിൽക്കുകയാണ്. മാത്രമല്ല ആത്മാവിൽ നിന്നും ജീവനെ (ആത്മാവിനെത്തന്നെ) അകററിക്കൊണ്ടിരിക്കുകയുമാണ്. ഇന്ദ്രിയദ്വാരാ കിട്ടുന്ന ജ്ഞാനമാകട്ടെ മിഥ്യയും നശ്വരങ്ങളുമാണുതാനും. അതിനാൽ ജനനമരണങ്ങളെ നാം സത്യമെന്നു വിശ്വസിക്കുന്നു അതുകൊണ്ടു ജനിമൃതിപ്പിണികളെ അകററാൻ ഇന്ദ്രിയവൃത്തികളെ ഇല്ലായ്മചെയ്യണം എന്നുപറഞ്ഞു.

കാന്തൾ—മഴക്കാലത്തുണ്ടാകുന്ന ഒരു പുഷ്പം

അൻപ്പാഴെന്നുള്ളമാകുമാകാശ ഗംഗതന്നിൽ
പൊങ്ങിടു മാനന്ദാം ബ്രബന്ധമാം കുലംമാററി
ഇരുകർമ്മങ്ങളാകും വൃക്ഷങ്ങളാം വേരററു
ശാന്തിയാം ചാലുകളിൽ പായവേ പൂജയാകും
പാടത്തിൽ ഭക്തിയാകും വിത്തിട്ടതിൻ ഫലം ഞാ-
നുണ്ണാനതാകും മാരിപെയ്യും മുകിലേ വാഴ്ക!
പാമ്പിനെക്കച്ചയാക്കിയണിയും നാഥൻ വാഴ്ക!
താപസന്മാർക്കു മാശിസ്സേകുന്ന ദേവൻ വാഴ്ക!
പേടിയെ യാട്ടിയോട്ടും കാവലാംവീരൻ വാഴ്ക!
തേടിടുന്തോറുമോടി മറയുമീശൻ വാഴ്ക!

പെട്ടെന്നെനിക്കു ചേരും ദുഃഖമാററുവോൻ വാഴ്ക
തന്നെ പ്രാപിച്ചോർക്കമൃതാനന്ദമായോൻ വാഴ്ക.
നാംതോറുംമെന്നെക്കർമ്മം വിട്ടകററുവോൻ വാഴ്ക!
കൂരിരുട്ടിൽ വളഞ്ഞു നൃത്തം ചെയ്യുവോൻ വാഴ്ക!
പ്രേമമില്ലാത്തോരോടു പ്രേമമില്ലാത്തോൻ വാഴ്ക!
പ്രേമിക്കുന്നോർക്കു നിത്യഭണ്ഡാരമായോൻ വാഴ്ക!
പാമ്പിൻ വിഷത്തെപ്പോലെ യെന്നുള്ളിൽ തങ്ങിനിന്നി-
ട്ടെമ്പാടും പരക്കുന്ന മാലിന്യ മാററൂ പോററി !
നിന്നിൽ ഞാനിരുന്നാലും ഭക്തനാമെനിക്കെല്ലാം
തന്നുനീ ഭസ്മം പൂശി രക്ഷിച്ചു കൊള്ളൂപോററി !

---

59— പേടിയെ............ വീരൻ........അഭയം കൊടുക്കാൻ ത്രാണിയുള്ളവൻ ദേഹബോധം നിശ്ശേഷം നശിക്കുന്നതുവരെ സാധകനെ ഭയം വിട്ടുമാറാതിരിക്കും. താൻ ദേഹമാണെന്നുള്ള ബോധം ആധികാരിക മുക്തനായ ഗുരുവിന്റെ അനുഗ്രഹം കൊണ്ടേ സാധ്യമാവൂ. അതിനാലാണ് വീരൻ എന്ന പദം പ്രയോഗിച്ചതു്.

60— ഈശ്വരൻ, ഗുരു, ആത്മാവ് (താൻ) ഈമൂന്നും ഒന്നാണെണെന്നിരിക്കവെ താൻ ഈശ്വരനെ അന്വേഷിക്കുന്നതു് താൻ തന്നെ അന്വേഷിക്കുന്നതിനൊപ്പമാവുന്നു. താൻ തന്നെ അന്വേഷിച്ചാൽ താൻ തനിക്കന്യനും അഗോചരനുമായിപ്പോകുന്നതിനാൽ 'ഓടിമറയും, എന്നുപറഞ്ഞു.

ഭിക്ഷുകൾ നാലിലും നടപ്പോരെ നടപ്പിച്ചു
തക്കമായ് കിടപ്പോരെ കിടപ്പിച്ചിടും പോററി !
ആത്മബോധത്തെത്തന്നീ നശ്വരദേഹത്തിൻെറ
ബാധയെത്തീർത്തു ജന്മസാഫല്യമെനിക്കേകാൻ
പൂമണം പോലെയെങ്ങും വ്യാപിച്ചിരുന്നാലും മേ
സ്ഥലനോയാവിർഭവിച്ചെന്മുമ്പു നിന്ന പോററി !
തേനിനെപ്പോലെ സർവ്വം മാധുര്യമോടിരുന്നെ
ന്നാനന്ദത്തിന്നു ഹൃത്തിലൂററായിരിക്കുംപോററി ! 78

---

67—68 പാമ്പു് മായയെയും വിഷം അവിദ്യയെയും കുറിക്കുന്നു മായ വർത്തിക്കുന്നതു തന്നിക്കുള്ളിലാണു്, വെളിയില്ല. ഉള്ളിലെമായാഭ്രാന്തിലാണു് ബാഹ്യമായി പ്രപഞ്ചത്തോന്നലുണ്ടാകുന്നതു്. എമ്പാടും....... ....മാററു....എവിടെയും വിഷയ (ദൃശ്യമായിരിക്കുന്ന മിഥ്യയായ പ്രപഞ്ചത്തോന്നലാകുന്ന മാലിന്യത്തെ മാററുക.

73. അവിദ്യാ സ്പർശിയായ 'ജീവബോധമാണു്' ദേഹസംബന്ധത്തെ ജനിപ്പിക്കുന്നതു്. ആത്മബോധോദയത്തോടുകൂടിയേ ജീവബോധം ഒഴിയുന്നുള്ളൂ.

78. നിത്യാനന്ദത്തെ കുറിക്കാൻ വേണ്ടിയാണു് ഊററു് എന്ന പദം പ്രയോഗിച്ചതു്.

---

# 4. ഭക്തി വൈരാഗ്യ വിശേഷം

ഉടയോനേ! നിന്നുടെ കരുണയെച്ചിന്തിച്ചെ–
ന്നുടലെല്ലാം വാടിത്തളർന്നുണർന്നു്
പുളകം കൊള്ളുന്നിതാ പാണികം നിൻ പദ
തളിരിണ കമ്പിടാൻ കൂമ്പുകയായ്.
കണ്ണുകളാനന്ദം പെയ്യുന്നു ഹൃത്തട–
മെണ്ണുന്നു നിന്നോടലിഞ്ഞു ചേരാൻ 1

ഇന്ദ്രനും ബ്രഹ്മാവും വിഷ്ണുവും കൈയ്യൊള്ള
മന്ത്രസ്സു നിക്കെന്താം ദേഹം വിട്ടാൽ
എന്നുയിർപോയാലും നിന്നുടെ ക്ഷേത്രോ–
ടെന്നിയേ ഞാനൊരു കൂട്ടുകൂടാ.
നിന്നെക്കുറിച്ചുള്ള ചിന്തയിരുന്നാകിൽ
കാമ്യമായ് ത്തീരും നരകവും മേൽ
എങ്ങെങ്ങിരുന്നാലുമെന്നുടെ മാനസം
ചിന്തിയ്ക്കില്ലൊന്നുമേ നിന്നെയെന്യേ 2

---

1. സത്യാന്വേഷത്തിട്ടക്കത്താൽ ദേഹബോധം കുറഞ്ഞു കുറഞ്ഞുവരുന്നതോടെ സ്ഥൂലദേഹം ക്ഷീണിച്ച കൃശമാവും ''ഊണുറ്റോരുടലും തളർന്നു'' എന്നു് ഒഴിവിലൊടുക്കം.

'പ്രേമം മുഴുത്തെൻ മെയ് വാടിത്തളന്നൊരു
ലോകത്തെക്കണ്ടില്ലേ നീ''

എന്നു്, തായുമാനവർ

സ്വരൂപജ്ഞാനം ഉദിക്കമ്പോഴുണ്ടാകുന്ന ആനന്ദാതിരേകത്താൽ രോമാഞ്ചമുണ്ടാകും.

'പുല്കും ദേഹം വിയർക്കും നയനമത്തുറയും
മെയ് വിറയ്ക്കും നടുങ്ങും കൊല്ലും രോമാഞ്ചമേറും....'

എന്നും മററും ഒഴിവിലൊടുക്കം

2. ദേഹം (ദേഹബോധം) ഇരിക്കവെ ഞാൻ മനുഷ്യൻ തന്നെ എന്നാൽ അതു വിട്ടാൽ ഞാൻ ബ്രഹ്മമാണു്. ഈ അവസ്ഥയിൽ ബ്രഹ്മാവിന്റെയോ വിഷ്ണുവിൻെറയോ പദവിപോലും എനിക്ക വലുതല്ല. ഉപരി ശിവ (ബ്രഹ്മ) പദത്തിൽ ഞാൻ ശോഭിക്കുമെന്നർത്ഥം.

ഉത്തമൻ നീയെൻ പിതാവു നീയെന്നട-
മസ്ഥാനം നീ, നിൻ സ്മൃതി നിമിത്തം
പ്രേമലഹരി പെട്ടുന്മത്തനായി ഞാൻ
ഗ്രാമാന്തരങ്ങളിൽ ചുററിടവെ
കാണികളെന്നെ കിറുക്കനെന്നാക്ഷേപ-
വാണികളോതിയാൽ ചന്തമല്ലോ.
ഭ്രാന്തനായ്ത്തീർന്നെന്നരെൻ കാലുകളിമ്മട്ടു
സ്വാന്തമായ് സഞ്ചരിക്കുന്നതെന്നോ ? 3

ദക്ഷയാഗത്തിൽ പണ്ടോട്ടിനെത്തിന്നതിൻ
ശിക്ഷക്ക ചാകാൻ ഭയന്നുകൊണ്ടും
പാൽക്കടലിൽ പണ്ടുകാകോളം പൊങ്ങിയ
കാലത്തു മൃത്യുവിനെ ബ്ഭയന്നും
നാഥനെത്തേടിയ ഭയമിരന്നൊരാ
ബ്രഹ്മനും വിഷ്ണുവും തന്നെയാണോ
മൂർത്തിത്രയത്തിൽ പെടുന്നവർ തങ്ങളെ-
ന്നഹംത്താരിലേറിയ ഗർവ്വമോടേ
വിണ്ണവർ നാടേറിച്ചെന്നിട്ടിറങ്ങിയീ
മണ്ണുലകത്തിലലഞ്ഞിടുന്നു. ? 4

---

3. "ജ്ഞാനിക്ക് ഉലകം പൊയ്, ഉലകത്തുക്ക ജ്ഞാനി പൊയ്" എന്നു പറയപ്പെടുന്നു. ജ്ഞാനിയുടെ പ്രകൃതങ്ങളെല്ലാം അജ്ഞാനിക്ക് അപ്രകൃതങ്ങളാണെന്നേ തോന്നുകയുള്ളു.

4 ദക്ഷയാഗ വേളയിൽ ബ്രഹ്മവും വിഷ്ണുവും ആട്ടിറച്ചി തിന്നതറിഞ്ഞു് രുദ്രൻ അവരെ കൊല്ലാൻ ഓട്ടിച്ചതായും അവർ ഭയന്നു് ശിവനെ അഭയം പ്രാപിച്ചതായും പറയപ്പെടുന്നു. അതുപോലെ ഒരിക്കൽ ദേവാസുരന്മാർ പാൽക്കടൽ കടഞ്ഞപ്പോൾ കാളകൂടവിഷം പൊങ്ങി വന്നതു കണ്ടിട്ടു മരണ ഭയം ഏർപ്പെട്ടപ്പോഴും ബ്രഹ്മാവും വിഷ്ണുവും ശിവനെ ശരണം പ്രാപിച്ചു പോൽ.

പഞ്ചേന്ദ്രിയങ്ങൾ തൻ നിഗ്രഹമൊന്നുമെൻ
നെഞ്ചോടു ചേർത്തു ഞാൻ ചെയ്തതില്ല
നിൻ ചരണേ പനിനീർ സുമം വാരിയി-
ട്ടഞ്ജലിചെയ്‌വാനും തോന്നിയില്ല.
പാഴായ് ഭവിച്ചൊരീ ലോകത്തിലജ്ഞാന
പ്പാഴ് പാപങ്ങളിൽ പെട്ടുഴന്നേൻ
നിന്നുടെ ഭക്തഗണങ്ങൾക്കിടയിൽ ഞാൻ
ചേർന്നിടാൻ യോഗ്യവാനായതില്ല
മേലെങ്കിലും നിൻെറ ഭക്തനായ്ത്തീർന്നിടാൻ
ചേലുറ്റ ജന്മം നീ തന്നിടുമോ ? 5

നാനാ സുമങ്ങൾ തെരഞ്ഞു സുരഭില
സൂനങ്ങളർപ്പിച്ചു മംഗളങ്ങൾ
നേരുന്ന ഭക്തർക്ക പ്രത്യക്ഷനായ് വരാ
നോരുന്ന നാഥാ ! പരം പൊരുളേ !
ഏതൊരു നേരവും നിന്നെ ഞാൻ വാഴ്ത്തുന്ന
ചേതോ വികാരമെനിക്കരുളൂ. 6

സർവ്വവും സൃഷ്ടിക്കും ബ്രഹ്മത്തെയും സൃഷ്ടി-
ചെയ്യും ഹരിയും ശിരസ്സു താഴ്ത്തി
പൂക്കളുമായ് തൊഴാൻ തേടും ഹരൻ ചുടു
കാട്ടിലിരിക്കുന്ന ഭ്രാന്തനെപ്പോൽ 7

---

5. ആത്മലാഭത്തിനു തടസ്സമായി നിൽക്കുന്നതു് ഇന്ദ്രിയ ജ്ഞാനമാണ്. അതിനാൽ ഇന്ദ്രിയ നിഗ്രഹത്തിൻെറ ആവശ്യത്തെ ശാസ്ത്രങ്ങൾ നിരാക്ഷേപമായി ഉപദേശിക്കുന്നുണ്ടു്. എന്നാൽ ഇന്ദ്രിയജ്ഞാനം ഒരു വിവേകിയുടെ സഹജജ്ഞാനത്തെ ഹനിക്കുകയില്ല. അതിനാൽ അവനു ഇന്ദ്രിയ നിഗ്രഹത്തിൻെറ ആവശ്യം നേരിടുന്നില്ല.

7. മഹാവിഷ്ണു നാഭി പങ്കജത്തിൽ നിന്നാണല്ലോ ബ്രഹ്മാവിൻെറ ഉല്പത്തി. ബ്രഹ്മാവും വിഷ്ണുവുമുൾപെടെ സർവ്വത്തെയും സംഹരിക്കുന്ന എന്ന ഹേതുവാൽ ശിവൻമാത്രം നിത്യനും സനാതനനെന്നും കല്പിക്കപ്പെട്ടിരിക്കുന്ന ഭ്രാന്തനെപ്പോൽ എന്നു പറഞ്ഞിരിക്കുന്നതിനാൽ ശിവൻെറ സാന്നിധ്യത്തിൽ സൃഷ്ടി സ്ഥിതി സംഹാരവും നടക്കുന്നുവെങ്കിലും ശിവൻ അതും അറിയുന്നില്ല എന്നു സൂചന.

വാതവുമഗ്നി, ഭൂ, വപ്പു, വാനെന്നഞ്ചു–
ഭൂതങ്ങളും പടും കാലമേതോ,
അന്നെങ്കിലും മമ പാപങ്ങൾ പോക്കി നീ
യെന്നെ വിശുദ്ധനായ്ത്തീർത്തിടുമോ 8

വർണ്ണനയ്ക്കെത്താത്ത ചന്ദ്രചൂഡൻ ജഗ–
ത്തിന്നു പശാന്തി പൊഴിഞ്ഞിടവെ
കിഞ്ചിജ്ഞനാമെന്നെയും കനിയും സ്വയം
ഭൂവവനെന്നാത്മ നായകൻ കേൾ 9

ആരും തൊടാത്ത മാണിക്യമേ നിമ്പദം
ചേരുവാൻ യോഗ്യനല്ലെങ്കിലും ഞാൻ
വാനോർകൾ മേലെന്നെയാളാക്കി വച്ചതു
കാണുവോരാരും ചിരിക്കുമല്ലോ. 10

---

8. സർവ്വവും സംഹരിക്കപ്പെടുന്ന പ്രളയത്തിലെങ്കിലും നീ എന്നെ അനശ്വരനാക്കി അനുഗ്രഹിക്കുമോ?

9. എനിക്കു നിന്റെ നിത്യശാന്തി ലബ്ധമാവുമ്പോൾ എന്നെ സംബന്ധിച്ചിടത്തോളം ഈ ലോകവും നിത്യശാന്തിയിൽ തന്നെ ഇരിക്കും. അതായതു് ഈ ലോകം നിർവിഷയമായിത്തീരുമെന്നർത്ഥം.

10. ദേവാദികൾക്കും വിദൂരമായ നിന്റെ പരമ പദത്തിൽ നീ എന്നെ ചേർത്തതുകൊണ്ടു് ഞാൻ വാനവരെക്കാളും ഉൽകൃഷ്ടനായിത്തീരുന്നതു മററുള്ളവരുടെ കണ്ണിൽ വിരോധാഭാസമായി തോന്നിയേക്കും.

---

# 5. അറിവുദയം

ഭക്തിയില്ലെങ്കിലും ഭക്തനെപ്പോലെ
മുക്തിനേടാൻ തപിച്ചിടുന്നിങ്ങു ഞാൻ
ചാതമാ മണിക്കുന്നേ! മേൽ പ്രേമ
നീരദത്തെയെൻ ഹൃത്തിൽ പൊഴിച്ചിടൂ.

പേടിയില്ല ജനി മൃതി രണ്ടില്ല
മാടിടാ സ്വർഗ്ഗലോകം ലഭിക്കിലും
നാടു വാഴും പദവിയും വേണ്ട നീ—
ന്നോടു ചേരുന്നതാണെനിക്കൊക്കെയും 2

ആശമേൽ പെരുകുന്നു നിൻ ചേവടി
ത്താരിണകളെക്കാണുവാനീശ്വരാ !
വാഴ്ത്തിയില്ലെൻെറ നാവിനാൽ പൂമാല
ചാർത്തിയില്ല ഞാൻ നിന്നെക്കരങ്ങളാൽ,
മേരുവിന്നെക്കനിച്ചോനേ ! എങ്കിലും
നേരെ നിന്നരുൾ ലഭ്യമല്ലെങ്കിൽ മേ
തീരുകില്ലെൻെറ ജന്മദുഃഖം കണ്ണു—
നീരു നിത്യമൊഴുക്കിയെന്നേ വരൂ. 3

---

2 സൂര്യൻെറ അടുത്തു താമസിക്കുന്ന ഒരാളിനു് രാപ്പകലില്ല. അതുപോലെ നിത്യനായ ഈശ്വരനോടു ചേർന്നു നിൽക്കുന്ന ഒരുവനു് ജനന മരണങ്ങളുമില്ല.

3 ഈശ്വരാരാധനകളും കർമ്മങ്ങളാണു്. അതിനാൽ ഞാൻ നിന്നെ സ്തുതിക്കുകയോ ആരാധിക്കുകയോ ഒന്നും ചെയ്തിട്ടില്ല എന്നിരുന്നാലും നിൻെറ അനുഗ്രഹം എനിക്കുണ്ടാകണം.

നിന്നരുളം ലഭിച്ചിട്ടുവാൻ തക്കതായ്
നിന്നെയെന്മന മോർത്തില്ല മുമ്പഹോ
ചെയ്തതില്ലൊരു പൂജയുമെങ്കിലും
പെയ്യിടുന്നശ്രു നിന്നോടു ചേരുവാൻ 4

വാനമായ് വായുവായഗ്നിയായി ഭൂ–
വപ്പുമായുട ലോടുയിരെന്നുമായ്
ഞാനുമെന്റേതു, മുള്ള, തില്ലാത്തതു
മായ നിന്നെ ഞാനെങ്ങനെ വാഴ്ത്തിടാൻ 5

തങ്ങളം നല്ലപോൽ വാഴ്വാൻ വാനവ–
രങ്ങുവാഴ്ത്തി വരുന്നുണ്ടു നിന്നെയും
എന്റെയിപ്പാഴ് ജന്മത്തിനെത്തൊല–
യ്ക്കുന്നതിന്നാണു ഞാനും സ്തുതിപ്പതും 6

നിന്നെ വാഴ്ത്തിടുന്നൂ ചതുർവ്വേദവും
നിന്നോടൊത്തുമയും മരുവുന്നഹോ
നിന്നെ വന്നു ഭക്തന്മാർ പണിഞ്ഞു പോം–
രുന്നു, നിമ്പദമാരു കാണുന്നുവോ 7

സ്തോത്ര മോതി സ്തുതിക്കാ പരിമള–
പ്പൂ പറിച്ചിട്ടു പൂജിപ്പതില്ല ഞാൻ
രക്ഷ പിന്നെനിക്കെന്തുണ്ടുരച്ചിടൂ
ശിക്ഷയായിട്ടു ഞാൻ മരിക്കും ദൃഢം 8

---

4. സ്നേഹത്തെ ഉള്ളിൽ ഒതുക്കാനൊക്കാത്തപ്പോഴാണു സ്നേഹാശ്രു വെളിയിൽ വരുന്നതു്. ഈശ്വര പ്രാപ്തിക്കു് കർമ്മാദികളുടെ ആവശ്യമില്ല സ്നേഹം ഒന്നു മതി

5. ഏകനായ ആരും തന്നെയാണു് അനേകമായിരിക്കുന്നതും. അതിൽ നിന്നെത്തിരഞ്ഞു ഭജിക്കാന സാധ്യമായിരിക്കുന്നു. നീ ഏകനായിരിക്കുമ്പോഴും നിന്നെ ഭജിക്കാൻ ഞാൻ ഇല്ലാതെ പോവുകയും ചെയ്യുന്നു.

7. —നിന്നെ വർണിക്കുന്ന വേദങ്ങളോ നിന്നോടു കൂടി(എപ്പോഴും) ഇരിക്കുന്ന ഈശ്വരിയോ നിന്നെ പൂജിക്കുന്ന ഭക്തന്മാരോ നിന്നെ കാണുന്നതേ ഇല്ല. 'ത്വം തത് അസി' വാക്യത്തിന്റെ ആന്തരാർത്ഥപ്രകാരം 'നീ ഞാൻ തന്നെ' എന്നായിരിക്കുന്നവനേ ഈശ്വരനെ കണ്ടവനാകുന്നുള്ളൂ.

മന്മഥന്റെ പൂവമ്പും വസന്തവും
ചോരിവായ്മലർ, വാർമുടിഭംഗിയും
കണ്ടുമുന്നം വിരണ്ടൊരു ചിത്തമേ !
മണ്ടനാകാതെയിന്നിമേലെങ്കിലും 9

വിണ്ടലത്തിലും ഭൂമണ്ഡലത്തിലും
നീണ്ട പാതാളലോകത്തുമൊന്നുപോൽ
മുട്ടിനിൽക്കും പരംപൊരുളിന്നെ നീ
തൊട്ടുനിൽക്കാതെ ജീവിച്ചിരിക്കയോ ? 10

നിത്യവസ്തുവെച്ചേർന്നിരിക്കാതെയ-
നിത്യനായ്, മനസ്സേ ! മരുവുന്നു നീ
ഹാ, സ്വയംനശിക്കാൻ തുനിയുന്നിത-
നശ്വര പദമെന്തെന്നറിയാതെ. 11

---

10– വിഷയാദികൾ ക്ഷണപ്രഭാചഞ്ചലങ്ങളാണ്. എപ്പോഴും അതുകളുമായി സമ്പർക്കം പുലർത്തുകയാൽ മനസ്സിനും നശ്വരത്വം ഏർപ്പെടുന്നു, മനസ്സിനെ മാററിയാൽ പിന്നെയുള്ളത് ആത്മാവാണ്. ആത്മസംഗം നിത്യത്വത്തെയും ഉളവാക്കും.

# 6. വ്യഷ്ടിബോധ ഒഴിവു്

ഗംഗാ പ്രവാഹത്തിന്നെ ജ്ജടയാൽ തടുത്തു നിന്നു്
തുംഗമാം ശൈല ശൃംഗത്തിന്മേൽ വസിക്കുവോനേ !
ദേവകൾക്കീശനേ ! എന്നന്യ ഭക്തന്മാർ താണു
വീണപേക്ഷിച്ചതൊന്നും കേൾക്കാതെയെന്നെ നോക്കും
നിന്നെക്കണ്ടംഗമൊന്നു മുരുകീല ചിത്തം പോലു-
മാനന്ദക്കണ്ണീർ തൂകി ദേഹം കുളിച്ചതില്ല
മുജ്ജന്മ കർമ്മത്താലെൻ ഹൃത്തടം കല്ലിനെക്കൊ—
ണ്ടുണ്ടാക്കിവച്ചതെന്നോ സത്യത്തിൽ പറഞ്ഞാവൂ. 1

കർമ്മിയായ് കിടന്നൊരെന്നുള്ളിൽ കടന്നു നീയും
നിർമ്മായം പ്രത്യക്ഷപ്പെട്ടു ഭയം തന്നിട്ടും ഞാൻ
കർമ്മം വിട്ടൊഴിച്ചീലാ കാരിരുമ്പുള്ളത്തോടെ
സമ്മതനായി നാഥാ ! നിന്നെ ഞാൻ സ്തുതിച്ചീലാ
ആനന്ദിച്ചില്ല നൃത്തം ചെയ്തില്ല, പതറീല,
വാടിപ്പോയില്ല ജീവൻ നന്ദിയും തോന്നീലല്ലോ
ന്യായമോ നാഥാ ! ഞാനും കല്ലൊത്തിരുന്നുവെന്നാ—
ലയ്യോ ഭയം വരുന്നെൻ മേൽ ഗതിയെന്താണ്ടീശം? 2

---

1. ഗംഗ— ആകാശ ഗംഗ.

ഭൂലോക ഗംഗ വ്യഷ്ടിത്വത്തെയും ആകാശ ഗംഗ സമഷ്ടിത്വത്തെയും കുറിക്കുന്നു. ആകാശ ഗംഗയാണു് ഭൂലോക നദികൾക്കെല്ലാം ജലം പ്രദാനം ചെയ്യുന്നതു് എന്നു കവി സങ്കല്പം. ഏക സമഷ്ടി ജ്ഞാനം തന്നെയാണു് അനേക വ്യഷ്ടി (ലോക) ജ്ഞാനങ്ങളായി പിരിഞ്ഞു നില്ക്കുന്നതും.

2. ജ്ഞാനോദയത്തിന്റെ പുത്തുമോടിയിൽ ആനന്ദതാണ്ഡവമാടുക, സന്തോഷംകൊണ്ടു കരയുക, ജീവഗ്ലാനി സംഭവിക്കുക, ദേഹം വിറയ്ക്കുക മുതലായവ ശിഷ്യനു സംഭവിക്കും.

വേദങ്ങൾ നാലിനും നീയേകനേ കരുത്തെന്നും
നായിലും ഹീനനേ ഞാനെന്നും നന്നായറിഞ്ഞേൻ
എന്നിട്ടും ഞാൻ ഭവാന്റെ ഭക്തനെന്നോതീടുന്നോ
രെന്നെ നീ യതേമട്ടിൽ കൈതന്നണച്ചുവല്ലോ
മർത്ത്യവേഷം പൂണ്ടോരിപ്പോയല്ലാതീ ജഗത്തി–
ലുത്തമരാരുമില്ലേ നിൻമഹദ് പദം നൽകാൻ 3

കന്മഷഹീനം രത്നശൈലമേ ! പിതാവേതൻ
ജന്മമാററീടാൻ വന്നടുത്തോരെപ്പുണർന്നോനേ !
ആശയിൽ പെട്ടുനിന്നിട്ടും നിന്റെ ഭക്തനെന്ന
വേഷം ചമഞ്ഞൊരെന്നെ കൈക്കൊണ്ടതെത്രചിത്രം. 4

വെൺമയോ ചുവപ്പോ നിൻവർണമെന്നൊന്നുംതന്നെ
നിർണയിക്കാനാവാതെ പലേതായിരിപ്പോൻ നീ
അണുവിന്നണുവായോൻ ചിന്തയിൽ പെടാതുള്ളോൻ
നീയേ നിന്നുരൂപത്തെക്കാട്ടിത്തന്നെനിക്കതിൽ
നിൻമലർ പാദംകാട്ടി ഗതികെട്ടുനിന്നൊരെന്റെ.
ജന്മത്തെ ത്തീർത്തനിന്നെ വർണിക്കാനാവതാണോ? 5

---

“പുല്ലുംദേഹം വിയർക്കും മനമടി പതറും
മെയ് വിറയ്ക്കും നടുങ്ങും
ചൊല്ലവ്യക്തങ്ങളാകും നയനമത്തുറയും
ഗദ്ഗദം കൊണ്ടുകേഴും
കൊല്ലും രോമഞ്ചമേറും പരവശതവരും”
ഇത്യാദി ഒഴിവിലൊടുക്കത്തിൽ കാൺക.

3. വേദങ്ങളും സ്പർശിച്ചിട്ടില്ലാത്ത ഒരു തത്വം നിന്റേതാണ്. കാരണം ചതുർവേദങ്ങളും നിന്നിലിരിക്കുന്നു. ഇതറിയാതെ പണ്ഡിതന്മാർ വേദങ്ങൾക്കുള്ളിൽ നിന്നെ നോക്കുന്നു. ഈ കാടുകയററമില്ലാത്ത പാമരന്മാർ എത്രയോഭേദം എന്നു സൂചിപ്പിക്കുന്നു.

4. ലോകത്തു് ആഗ്രഹം അനേകമാണ്. അതിൽ ജന്മനിവൃത്തിക്കാഗ്രഹിക്കുന്നവർക്കുമാത്രം സംഹാരമൂർത്തിയായ നിന്നെ പ്രാപിക്കാൻ കഴിയുന്നു. മറെറാരുത്തരും നിന്നെ ഒരിക്കലും കാണാതെപോവുന്നു,

നിന്നെക്കുറിച്ചെന്നായി തീർന്നെന്റെ ചിന്തയെല്ലാ-
മെൻനയനങ്ങൾ നിൻകാൽ ചാർത്തും പുഷ്പങ്ങളായി
എൻകരം തൊട്ടതെല്ലം നിൻചരണങ്ങളായ്ത്തീർ-
ന്നെൻനാക്കുരച്ചതെല്ലാം നിൻനാമജാലമായി
എന്നിന്ദ്രിയങ്ങൾക്കാദിയാം നീയെണീറ്റു വന്നി
ങ്ങെന്നുള്ളിൽ പുക്കിരുന്നിട്ടെന്നെയാളാക്കിത്തീർത്തു്
രക്ഷിച്ചീടത്തൊരാനന്ദാബ്ധിയേ ചിത്തൊളിയേ!
രക്ഷിക്കാൻ നിന്നെത്തന്നെ നൽകി നീ യെനിക്കാണേ? 6

കേവലനായിനിന്ന ഞാനീഭവാബ്ധി തന്നി-
ലാശയാൽവീണു ദുഃഖത്തിരയൊത്തു ചുററുമ്പോൾ
പഞ്ചാക്ഷരക്കടത്തിൽകേറി രക്ഷപ്പെടാതെ
കാമവാതാന നീതനായർണവത്തിൽ തന്നെ
മുങ്ങിക്കിടന്നൊരെന്നെത്താങ്ങീട്ടെടുത്തുപൊക്കി
മോക്ഷഭൂമിയെക്കാട്ടിത്തന്നല്ലോ കാരുണ്യത്താൽ 7

കേട്ടുകേൾവിയും ലോകർക്കില്ലാത്തോൻ നാശമേറാൻ
ബന്ധുക്കളായിത്തനിക്കാരുമില്ലാത്ത ദേവൻ
കാതുകൂടാതെയെല്ലാം കേൾക്കുവോൻ ലോകരെല്ലാം
നോക്കിനിൽക്കവെ പാരിൽ വന്നെന്നെത്താലോലിച്ച്
കാണുവാൻപാടില്ലാത്തതെത്രയോ കാണിച്ചാരും,
കേൾക്കുവാൻ പാടില്ലാത്തതെത്രയോ കേൾപ്പിച്ചെന്നെ
ജന്മം മേലാവർത്തിക്കാതുള്ള സത്യത്തെയോതി
എന്മേനിയെപ്പുണർന്നനുഗ്രഹിച്ചല്ലോ നാഥാ ! 8

---

5. എന്തെങ്കിലും ഒരു ലക്ഷണമോ, അടയാളമോ, ഗുണമോ, രൂപമോ, പറയാനാവാതെ അരൂപിയായിരിക്കുന്ന നിന്നെപ്പറ്റി എന്തുപറഞ്ഞാലും തെറ്റിപ്പോകാനേ ന്യായമുള്ളു. അഴിവറ്റ നിന്റെ നിർഗ്ഗുണ സ്വരൂപത്തെത്തന്നെ നീ കാണിച്ചു തന്നു.

6, പഞ്ചേന്ദ്രിയങ്ങളും ആത്മാവിന്റെ സാന്നിധ്യ വിശേഷത്താൽ മാത്രം പ്രവർത്തിക്കുന്നു. നീ എനിക്കു സംഭാവന ചെയ്തതു് നിന്റെ വിഭൂതികളൊന്നിനെയുമല്ല, നിന്നെത്തന്നെയാണ്. ഇന്ദ്രിയങ്ങളിൽ കെട്ടിക്കിടന്ന ലോക ജ്ഞാനങ്ങൾ ഒഴിഞ്ഞു് ശുദ്ധമായിടത്തെല്ലാം ആദിസ്ഥാനത്തു നിന്നും ആത്മജ്ഞാനം ഒഴുകിത്തുടങ്ങി.

അത്ഭുതമെന്നേ ചൊല്ലാമെന്നെത്തൻ ഭക്തന്മാർക്കും
ഭക്തനെന്നാക്കിച്ചെയ്തു, മൃത്യു പീഡയെ മാററി
ആനന്ദാമൃതത്തിൻെറ യൂററിനെത്തെളിച്ചെന്നെ
ആനന്ദപ്പുഴയൂറും പർവ്വതമാക്കി ച്ചെയ്തു. 9

വിണ്ണോർക്കു നാഥനാകുമിന്ദ്രനും ഗ്രഹിക്കാത്തോ–
രെന്നാഥൻ ബ്രഹ്മാ, വിഷ്ണു, രുദ്രനു മീശനായോൻ
ദൃശ്യങ്ങളെല്ലാം തൻെറ രൂപമെന്നായിരിപ്പോ
നാം ശിവനല്ലാത്ത ന്യർക്കാർക്കും ഞാൻ ഭക്തനല്ലേ. 10

---

7. സംസാരക്കടലിലകപ്പെട്ട ഞാൻ പഞ്ചാക്ഷരം ജപിച്ച് രക്ഷപ്പെടാമായിരുന്നെങ്കിലും ഞാനതു ചെയ്തില്ല. പഞ്ചാക്ഷരമന്ത്രം മോക്ഷകവചമെന്നർത്ഥം.

8, എല്ലാവരും ഈശ്വരനെപ്പററി പ്രസംഗിച്ചാലും ഈശ്വരനെ കണ്ടുവെന്നുമാത്രം ആരും പറയുന്നില്ല. നിൻെറസ്പർശം ഒന്നുകൊണ്ടുമാത്രം കാണാത്തതുകണ്ടതിൻെറയും കേൾക്കാത്തതുകേട്ടതിൻെറയും അനുഭവം എനിക്കുണ്ടായി.

9 എന്നെ നിത്യാനന്ദനാക്കി ചെയ്തു.

10. കുശവൻ കുടമുണ്ടാക്കുന്നതു് മണ്ണു കൊണ്ടാണു്, എന്നാൽ പ്രപഞ്ച സൃഷ്ടി ചെയ്തിരിക്കുന്നതു് മറെറാരുപാധിയെ ക്കൊണ്ടല്ല സ്വന്തം സ്വരൂപത്തിൽ സ്വന്തം സങ്കല്പം കൊണ്ടുതന്നെ. അതിനാൽ ഒരു മുക്തൻ പ്രപഞ്ചാദി വിഷയങ്ങളെ ഈശ്വര സ്വരൂപ വിലാസമായിട്ടേ കാണാനാവുന്നുള്ളൂ.

# 7. ആത്മമുക്തി

താങ്ങുവാൻ തനിക്കന്യരില്ലാമനസ്സേ! നിന്നെ-
ത്താങ്ങീടുമാത്മാവോടു കൂറില്ലാതിരിപ്പൂ നീ,
അവനെക്കൂടിച്ചേർന്നു നീ വിളയാടുന്നില്ല
അവനെക്കെട്ടിപ്പുണർന്നു പാടിക്കളിക്കുന്നില്ല
അവനെപ്പിരിഞ്ഞുള്ള ഖേദം നിനക്കില്ലല്ലോ
നീ വലംവച്ചവന്റെ തൃപ്പാദം വന്ദിപ്പീലാ
മാറോടു ചേർത്തു വച്ചു താലോലിച്ചില്ല നല്ല
പൂമാല ചാർത്തിയില്ല നീയവൻ പൊൽ പദത്തിൽ
അപ്പദങ്ങളെത്തേടിയില്ല നീ വീഥിതോറു-
മപ്പദം കാണാനുഴന്നശ്രുക്കൾ വാർത്തതില്ല
പ്രേതം കിടന്നപോലെ നീയും കിടപ്പൂ ജന്മ-
സാഫല്യം നേടാനന്യമാർഗ മെന്തറിഞ്ഞീടാം. 1

അജ്ഞനാമെന്നെ വന്നുവലിയേ തെരഞ്ഞെടുത്തു
വിജ്ഞാനഭാണ്ഡം കാട്ടിയോമനിച്ചല്ലോ നീയും
ചിത്തം കുളിർന്നുത്സംഗേ വച്ചെന്നെത്താലോലിച്ചെൻ-
മോചനമാർഗ്ഗം കാട്ടിത്തന്നോരു നാഥനെപ്പിൻ.

---

1. ജീവന്റെ വൃത്തിരൂപം ആത്മാവാണു് അതിനാൽ മനസ്സിന്റെ ആധാരം ആത്മാവാണു് തന്റെ ആധാരത്തെക്കണ്ടു് അതിനോടു (ആത്മാവോടു) ചേർന്നു നിവൃത്തിപദത്തെ അടയാതെ എപ്പോഴും ബഹിർമുഖമായി സഞ്ചരിച്ചു് വിഷയാദികളെ സ്പർശിച്ചാർജിക്കുന്ന അറിവിനെയാണു് അജ്ഞാനമെന്നു പറയുന്നതു്. ആത്മാവിനെ അറിയുന്ന അറിവു ജ്ഞാനവും, സദാ നിഷയാദികളിൽ മുഴുകിയും, നിമിഷംപോലും ആത്മാവിനെ നോക്കാതെയും കഴിയുന്ന മനസ്സിനെ അപലപിക്കുന്നു.

വിട്ടകന്നിടാ വണ്ണം ചിന്തിച്ചിടാതെൻ ചിത്തം
വിട്ടകന്നീടും മാർഗമൊക്കെയും നിരൂപിക്കുന്നു.
തല തിരിഞ്ഞൊരീ നിന്റെ വൃത്തിയാൽ മിഥ്യയെത്താം
നെഞ്ചുമേ കണ്ടുകൂട്ടീടുന്നു ഞാൻ, പാപം! പാപം! 2

മൂഢ ചിത്തമേ! എന്നെ ക്കൊല്ലാൻ പിറന്ന നിന്നെ
ച്ചെറുതും വിശ്വസിച്ചീടില്ല ഞാൻ സത്യമേലാൽ
ശുദ്ധനാമാദി നായകൻ സ്വയം രൂപം കൈക്കൊ–
ണ്ടീ പ്രപഞ്ചമാം വ്യാജ സൃഷ്ടിയോടതിന്നൊപ്പം
തന്നരുളം പ്രകാശവുമൊന്നിച്ചു കാട്ടീടാനായ്
സ്ഥൂലവും പൃശി നിന്നീടുന്നതു കണ്ടിട്ടും നീ
ശങ്കയായ് ബോധിക്കാതെ പിന്നും മനസ്സേ! വെന്ത–
കരിയും ദേഹത്തെയേ നിജമായ് കാണുന്നല്ലോ. 3

ഞാനുമെൻ നായകൻ തൻ പരിമളം പാറുന്ന
പാദാരവിന്ദത്തോടു വേറുപെട്ടിരുന്നാലും
ദേഹമെൻ പ്രാണൻ ജീവൻ മൂന്നിനെയും ഹരിച്ചെൻ
നായകനെന്നെത്തന്നോടൊത്തു ചേർത്തിടുമല്ലോ
എന്നാലു മീലോകത്തോടാശയെപ്പുലർത്തുന്ന
ചിത്തമേ! നശിച്ചീടാൻ തന്നെ നീയൊരുങ്ങുന്നു.
മുമ്പു നീയുണ്ടു ദേഹമൊക്കെയു മഴിഞ്ഞുപോ–
യെന്നിട്ടും കാട്ടീടുന്നു പിന്നും നീയഹങ്കാരം! 4

---

2. മനസ്സ് ആധാര സ്ഥാനമായ ആത്മാവിനോടു ചേർന്നു നിൽക്കാതെ ആത്മാവിനെ വിട്ടകന്ന് ബാഹ്യമായി സഞ്ചരിച്ച് വിലയ പ്രപഞ്ചത്തെ കാണുന്നതിനെയും തൽഫലമായി മനസ്സ് മിഥ്യയെമാത്രം കണ്ടുകൊണ്ടിരിക്കാനിടയാകുന്നതിനെയും പരാമർശിക്കുന്നു,
3. ആരൂപിയായ ഈശ്വരൻ രൂപത്തെ വഹിച്ചിരിക്കുന്നതു നാമരൂപങ്ങളിൽ കൂടിമാത്രമുള്ള ഈ സൃഷ്ടിയുടെ മിഥ്യാത്വത്തെ കാണിക്കാനാണ്. അതുപോലെ സ്ഥൂലാങ്കിതനായി നിൽക്കുന്നതു തന്റെ അരൂപ സ്വരൂപത്തെ കാണിക്കാനും.
4, 'ഇല്ലാ' എന്നുള്ളതിൽ 'ഉണ്ട്' എന്നു തോന്നിപ്പിക്കുന്ന വൈഭവത്തെയാണ് മായ എന്നു പറയുന്നതു. ഈ മായയുടെ വൃത്തി മൂലം ജഗത്തു തോന്നപ്പെടുന്നു. എങ്കിലും

അവനോ വിണ്ണവർഗ്ഗം വലിയോൻ ചേതന്മാർക്കി-
ങ്ങെല്ലായോൻ, മദ്ധ്യയാമെൻ മേൽ ജന്മത്തിന്നെ മാറ്റാൻ
ചിന്തയെച്ചിന്തയാൽ താനുരുക്കി മായ്ക്കാനാവു-
മെങ്കിലും നിന്നെത്തന്നെ മനമേ ജപിപ്പൂ! ഞാൻ
സത്യത്തിൽ നീ തരിമ്പുമെന്നോട് ചേരുന്നില്ല
മുക്തിക്കായാദിനായകനെ നീ തൊഴുന്നീലാ. 5

പ്രാപിക്കത്തക്കതായും മാറ്റമററതായും
ശോഭിക്കും പൊൻപുരിക്കുള്ളന്നെപ്പിടിച്ചു കേററും
നാഥന്റെ പാദങ്ങൾക്കെന്നാനന്ദക്കണ്ണീർ തൂകി
നിത്യമായ് പാലും തേനുമമൃതത്തെയും വെല്ല-
മാനന്ദം നേടീടാതെ ദുഷ്കർമ്മിയാകും ഞാനീ
മായാത്ത മായാദുഃഖം മാററുവാനെന്തേ ചെയ്വാൻ ? 6

ദുഷ്കർമ്മഫലം വാച്ചോനെന്നെപ്പോലന്യരുണ്ടോ ?
കാൽക്ഷണംപോലും നാഥനെന്നെപ്പിരിഞ്ഞീടാമോ ?
ഞാൻ പിരിഞ്ഞിരിപ്പതിൽ താനൊട്ടുഖേദിക്കുന്നി-
ല്ലെന്മനമിതുമ്പാഴാൻ ഹേതുവെന്തറിഞ്ഞൂടാ, 7

മറന്നും പ്രാപിക്കാത്ത മധുരസ്വരൂപൻ നീ
ചെററാത്ത വെണ്ണയ്ക്കൊത്തോൻ ശർക്കരച്ചാറിനൊത്തോൻ
ശുദ്ധൻ ശിവസ്വരൂപനർദ്ധനാരീശ്വരനാമെ-
ന്നച്ഛനെ പ്രാപിക്കാതീദേഹത്തെപ്പുലർത്തുന്നേൻ. 8

---

അതു് ഇല്ലാത്തതു് (മിഥ്യ) ആണെന്ന സത്യം അവശേഷിക്കുന്നു. അതിനാൽ 'എന്നാലു......................തന്നെ നീയൊതുങ്ങുന്നു' എന്നു പറഞ്ഞു.

5. മനസ്സുകൊണ്ടു് മനസ്സിനെ പരിശോധിച്ചാൽ മനസ്സമായും ഈ മാർഗമെനിക്കറിയാമെങ്കിലും എന്റെ സ്ഥാനത്തു് ഞാൻ നിന്നെത്തന്നെ വച്ചുകൊണ്ടിരിക്കുന്നു.

6, പൊൻപുരി — പൊൻപട്ടണം ആത്മസ്വരൂപം — മുക്തി സ്ഥാനം

7. ജീവൻ നിത്യസത്യമായ ആ സ്വരൂപത്തിലാണു സ്ഥിതി ചെയ്യുന്നതു് എങ്കിലും മായാവൈഭവത്താൽ ജീവൻ ആത്മസ്ഥാനത്തെ മറന്നുപോകുന്നു.

തുല്യതയററ നാഥൻ ഹീനനാമെനിക്കായി
മുക്തിയെക്കാട്ടി മാതൃസ്നേഹം ചൊരിഞ്ഞു നിന്നാൻ
വേറല്ലവനെ നിക്കിന്നാകയാൽ നശിക്കാ ഞാ–
നഗ്നിയിൽ പതിച്ചാലു മാഴിയിൽ ചാടിയാലും 9

തേൻ പോലമൃതൂറും നാഥന്റെ പട്ടണത്തിൽ
പോകാതെ പിന്നും കാമ കൂപത്തിൽ നീന്തീടുന്നേൻ
മാരന്റെ ക്രൂരമ്പേറ്റു ഭേദിക്കുമുള്ളത്തോടു
ചന്ദ്രൻ ചുടുന്ന ദേഹത്തോടു മുണ്ടുറങ്ങുന്നേൻ 10

---

8, ജീവൻ ആത്മാവിനെ ആധാരമാക്കുന്നതിനുപകരം ദേഹത്തെ ആധാരമാക്കി വർത്തിക്കുന്ന അപകടമത്രെ സൂചിപ്പിക്കുന്നു.

9. നാഥൻ അനശ്വരനാണ്. അതിനാൽ അവനോടു ചേർന്ന് വേറല്ലാതെ (അഭേദനായി) നിൽക്കുന്ന ഞാനും നശിക്കുകയില്ല.
മാരന്റെ.........ദേഹത്തോടും.........വിഷയലോലുപനായ

---

# 8. പ്രത്യുപകാരബോധം

രണ്ടു കൈയ്യുമുള്ളൊരാനയെപ്പോലെ എന്റെയുള്ളിൽ
വാണീടുമാദി നായകന്നെ ഞാൻ കണ്ടതില്ല
ഞാൻ കണ്ടതെല്ലാം ദുഃഖമെങ്കിലും നീ വന്നെന്നെ
സ്വാഗതം ചെയ്തതെന്റെ പുണ്യത്താൽ മാത്രമല്ലേ? 1

നീതന്നൊരാനന്ദത്തെ ഉണ്ണാൻ കഴിഞ്ഞീടാത്തൊ-
രേഴ ഞാൻ പിന്നും ദുഃഖം മാത്രമെന്നൂണെന്നായി
അറിവേ രൂപ, മാദിയ ദൈവതമെന്നും നിന്നെ
യറിവോർക്കു നീയാണല്ല, പെണ്ണല്ല, ഷണ്ഡനല്ലാ,
ദാസനാമെനിക്കായ് നീ നിന്നുടെ സ്വരൂപത്തെ-
ക്കാണിച്ചു തന്നിട്ടും ഞാൻ നിന്നെ കൈക്കൊണ്ടതില്ലേ 2

ചേണോരും കണ്ണായുള്ള മൂർത്തിയേ! യെന്നെ നല്ലൊ-
രാളാക്കിത്തീർത്തെന്നുള്ളൊരത്ഭുതം കാട്ടിയോനേ!
വിണ്ണും മണ്ണും ഭേദ മാററി വെച്ചൊരേ കാല-
ത്തത്ത്വമായോനേ! നിന്നെക്കാണുന്നതെന്നോ വീണ്ടും? 3

---

1. കൈകൾ രണ്ട് എന്നതു് വൃത്തിയെയും നിവൃത്തി (അറിവ്)യെയും കുറിക്കുന്നു. തുമ്പിക്കൈയുടെ അഗ്രംകൊണ്ട് ആന തൊടുകയും മണപ്പിക്കുകയും ചെയ്തു കൊള്ളുന്നതു പോലെ ആത്മാവ് ജീവന്റെ വൃത്തികൾക്കു ഹേതുവായി നിന്നിട്ട് ആ വൃത്തികളെ സാക്ഷിയായി നിന്നറിയുകയും ചെയ്യുന്നു.
2. ലിംഗഭേദങ്ങൾ ജനനത്തോടു കൂടിമാത്രം സംജാതമാകുന്ന ശാരീരിക ഭേദങ്ങളാണല്ലോ.
3. ആകാശത്തിൽ ഭൂമിയും സ്ഥിതി ചെയ്യുന്നതിനാലാണ് രാപകലുകളുണ്ടാവുന്നതു്.

ദൃശ്യനായ്‌വരാൻതക്ക വൈഭവമുള്ളോനായ്, ഞാൻ
ദർശിക്കാൻ മോളിൽ ജോതിരൂപത്തിൽ നിന്നിട്ടും നീ
കൂട്ടിൽ കിളിക്കുഞ്ഞൊത്തീവീണൻ ദേഹേന്ദ്രിയാദി
വിട്ടുടൻ വെളിയ്യേത്തിക്കാണാതിരിക്കുന്നല്ലോ. 4

പോററീടുകെന്നു ചിന്തിച്ചും ഞാൻ നിലത്തുരുണ്ടും
മററും നിന്നെ സ്തുതിച്ചും പാടിയും നടന്നീല
കർക്കശത്വത്താൽ കാലനൊത്തവനായിക്കാല
മൊക്കെയും തൊലച്ചെന്റെ ജന്മം പാഴാക്കിയല്ലോ. 5

എപ്പോഴും വണ്ടരീക്കും കൊന്നപ്പൂചൂടി സർവ്വ—
ത്തിങ്കലും മേലും കീഴു മുൻപുറങ്ങളും വാണു്
എള്ളിനുള്ളെണ്ണയെപ്പോലെങ്ങും നിറഞ്ഞ ദേവൻ
തള്ളാതെയെന്നെയും കൈക്കൊള്ളുവാൻ കനിഞ്ഞല്ലോ 6

അമ്മയായെനിക്കച്ഛനെന്നുമായിരിക്കുന്നോ—
നിമ്മഹീജീവകോടികൾക്കെല്ലാമായിരിക്കുന്നോൻ
ആർക്കുമേ പുത്രൻ, ദാസ, നൊന്നുമല്ലാത്തോനന്വേ—
ഷിക്കുവോർക്കു ദൃശ്യൻ നീയെന്നെപ്പുണർന്നുവല്ലോ 7

നിസ്വൻ, ധനികൻ, ദേവൻ, കൃമികൾ തൃണങ്ങൾക്കു—
മെന്തിനുമൊപ്പം നിന്ന ദേവനെക്കണ്ടുനാലു
കൈവെടിഞ്ഞിരിപ്പൂ ഞാനവനെ ചേർന്നീടാതെ
കല്ലൊക്കും മനസ്സോടു ദുഃഖത്തെയുണ്ണാനെന്നും 8

---

സർവ്വത്തിനും ആധാരവും അധിഷ്ഠാനവുമായ ബ്രഹ്മം നിത്യപ്രത്യക്ഷമാണ്. എങ്കിലും ദേഹേന്ദ്രിയാദികരണങ്ങൾക്കുള്ളിൽ അകലപ്പെട്ടു കഴിയുന്നതിനാൽ ജീവാത്മാവ് പരമാത്മാവിനെ കാണാൻകഴിയാതെ പോകുന്നു.

6. എള്ളിൻ പാലു തന്നെ കട്ടിപിടിച്ച് എള്ളായിത്തീരുന്നതു്. അതുപോലെ സർവ്വചരാചര പ്രപഞ്ചത്തിനും ഉത്ഭവസ്ഥാനം ബ്രഹ്മചൈതന്യവസ്തു ഒന്നുമാത്രം.

ബന്ധങ്ങളും വിട്ടൊഴിഞ്ഞോരെന്നെപ്പുണർന്നു കണ്ണാ—
ലീക്ഷണം ചെയ്തു സുപ്രസന്നനായ് മഹാദേവൻ
ഭസ്മം ധരിച്ച മറ്റു ഭക്തന്മാർ കാണവേ, ത—
ന്നുത്സംഗേ ചേർത്തു, നായെ പ്പല്ലക്കിലേറ്റിടുമ്പോൾ. 9

ജ്ഞാനസ്വരൂപാ; നായം ഞാനറിഞ്ഞീടാനാണോ
ക്ഷേമനെന്നെന്നെച്ചൊല്ലി യാശീർവ്വദിച്ചതോർത്തു
എന്നാലെന്ന ജ്ഞാനത്തെയല്ലോ നീ കണ്ടു മുന്നാ—
ളുന്നാമേൽ വിജ്ഞനായിത്തീരുമോ ഞാനെൻ ദേവാ! 10

---

9. ഭസ്മം ധ.........ലേറ്റിടുമ്പോൾ— മുക്തി നേടാൻ തക്കയോഗ്യതയുള്ളവരായി ഭക്തിയും ജ്ഞാനവുമുള്ളവരായി, തങ്ങളുടെ യോഗ്യതകളെ ഭസ്മക്കുറികളാൽ വെളിപ്പെടുത്തിക്കൊണ്ട് മറ്റുഭക്തന്മാർക്കൊത്തുനിൽക്കവെ അവരെ നോക്കാതെ പാമരനായ എന്നെ കൃപാകടാക്ഷം ചെയ്തു. സ്വന്തം മടിയാൽ കയറ്റിവച്ചതു മണ്ണിലലഞ്ഞുതിരിയേണ്ട നായെ രാജയോഗ്യമായ പല്ലക്കിൽ കയറ്റി വച്ചു പോലെയാണ്.

10. വിജ്ഞാനം— വിശേഷാൽ ജ്ഞാനം— ആത്മജ്ഞാനം. സാക്ഷാൽക്കാരലാഭത്തിന് ആത്മജ്ഞാനം ഒന്നേ ശരണം എന്ന് ഉണ്ണിപ്പറയുന്നു.

---

# 9. ആനന്ദപ്രാപ്തി

താമരക്കണ്ണാ ! ജ്ഞാനദേശികനായി വന്നി–
പ്പാവത്തെപ്പുരുഷനാക്കിക്കാരുണ്യം കൊണ്ടുനീയും
എന്നെ നിന്നോടിണക്കി ച്ചേർക്കാത്ത ദേഹം മേലാ–
ലെന്തിനായെന്നെ നിന്നോടെന്നൻപു ചേർത്തീടട്ടെ. 1

ഇന്ദ്രൻ തൻസ്വർഗ്ഗ സൗഖ്യം കൈവെടിഞ്ഞെത്തും ചൊല്ലീ
ടുന്നു നിൻ സ്വരൂപം ശിവാനന്ദമുണ്ടു പോരാൻ
പുളിയിൽ തോടുപോലെൻ ദേഹം വേറൊന്നു വന്നാ–
ലളവേ തൊഴാം നിന്നെ കണ്ണീരാൽ കുളിപ്പിക്കാം. 2

ദേഹാർദ്ധം പെണ്ണായ്നിൽക്കുമീശനേ! നിന്നെയെന്യേ
മണ്ണിലും വിണ്ണിലും ഞാൻ പൂജിക്കാനുണ്ടോ ദൈവം?
വേദങ്ങൾ വാടിപ്പോകുന്നെങ്ങുമേ നിന്നെക്കാണാ–
താദിയേ! വിചാരിക്കാനെനിക്കും വേറാളുണ്ടോ? 3

---

1. ആത്മാവിൻെറ സാന്നിധ്യം കൊണ്ടുമാത്രം ജഡമായ ദേഹം ചേഷ്ടിക്കുന്ന സ്ഥിതിക്ക് ദേഹം ഒരിക്കലും ആത്മാവോടു ചേരാനോ അക്കാര്യത്തിൽ ജീവനു പ്രേരണയായി ഭവിക്കാനോ ന്യായമില്ല. സ്നേഹ സ്വരൂപനായ ഈശ്വരനോടു ചേരാൻ സ്നേഹത്തിനുമാത്രമേ കഴിയൂ. സ്നേഹം ഭക്തിയുടെ ഗുണമാണ് ഭക്തിയാകട്ടെ ജീവന്റെ ഗുണവുമാണ്.

2 ഇളം പരുവത്തിൽ പുളിയും തോടും ഒന്നായിരുന്നാലും മുററുമ്പോൾ വേറായിപ്പോകുന്നു. അതുപോലെ അജ്ഞാനദശയിൽ താൻ ദേഹമാണെന്നു തോന്നിയാലും വിജ്ഞാനദശയിൽ ദേഹത്തിന് ആത്മാവ് ഉള്ളതും ദേഹം ഇല്ലാത്തതും (മിഥ്യ അഥവാ മായയും) ആണ്.

നിന്നെയോർത്തിടാൻ പൊങ്ങിക്കിളരുന്നെന്റെ ചിത്തം
പൊങ്ങുവാനതിന്നൊപ്പം വാക്കിന്നശക്യമത്രെ
ചൊല്ലുന്നതെല്ലാം കാതിൽ കേട്ടാലുമിന്ദ്രിയങ്ങൾ
തെല്ലുമേ ഗ്രഹിക്കുന്നില്ലെങ്ങു കണ്ടിടാൻ നിന്നെ ? 4

നായയൊത്തോരെന്റെ മിഥ്യാവേഷത്തെ മാററിയിട്ടെ–
ന്നുൺമയെക്കാട്ടി രക്ഷിച്ചീടുവാൻ കനിഞ്ഞീടൂ
ഈ ജന്മം കഴിഞ്ഞന്യജന്മങ്ങൾ വന്നാലും നിൻ
നാമത്തെത്തന്നെ ഞാനെപ്പോഴുമുച്ചരിക്കണം

നിന്നെവിട്ടെനിക്കന്യമാധാരമില്ലെന്നാലു
മന്യങ്ങളോടേ ചേർന്നു നിൽപൂ ഞാൻ കള്ളനെപ്പോൽ
ഭക്തരോടൊത്തുകൂടും പാർവ്വതീവല്ലഭാ! നിൻ
ഭക്തസംഘത്തിലെന്നെക്കൂട്ടിച്ചേർത്തിണക്കീടൂ.

എന്നു ഞാൻ നിന്നെച്ചേരാനാവുമെന്നീശാ! കള്ള–
നെന്നു ഞാനിരുന്നാലുമെന്നെ മററാരുപോററാൻ ?
ബാലനെപ്പോൽ ഗണിച്ചീടെന്നെയും, തുണച്ചീടാൻ
നീയേവരണം മാർഗംമററില്ല രക്ഷയ്ക്കായി 7

[illegible]മാകുന്നും ഞാനാശിക്കുവാൻ നീയല്ലാതെ
യന്യരില്ലെന്നും സർവ്വത്തിങ്കലും സദാകാലം
വ്യാപിച്ചിരിപ്പൂ നീയെന്നുള്ളതും സത്യമായ് ഞാൻ
ബോധക്കൈകൊണ്ടു മാറിചിന്തിപ്പതിന്നും മേലേ. 8

---

4. മനസ്സുകൊണ്ടു ഭാവന ചെയ്തറിയാൻ ശ്രമിച്ചാലും ഇന്ദ്രിയാതീതനായ നിന്നെപ്പററി യാതൊരറിവുമില്ലായ്കയാൽ നിന്നെ വർണിക്കാൻ വാക്കുകൊണ്ടു കഴിവില്ലാതെ പോകുന്നു അക്കാരണത്താൽതന്നെ എന്തു കേട്ടാലും അർത്ഥമെന്തെന്നറിയാതെ പോവുകയും ചെയ്യുന്നു.

5. മിഥ്യാവേഷം—ദേഹം.

6. എന്റേതു് നീ (ആത്മാവു) മാത്രമാണു്. എന്നിരിക്കെ എന്റേതല്ലാത്തതും അന്യങ്ങളുമായ അനാത്മാകാരങ്ങളോടു ചേർന്നു നിൽക്കുന്ന ഞാൻ കള്ളനാണെന്നു സമ്മതിക്കണം,

നീയായ് വന്നെന്നെക്കൈക്കൊണ്ടെന്നതിൻ മുമ്പുനിന്നെ
ച്ചിന്തിച്ചോ വാക്കിനാലോകേൾവിയാൽ, കർമ്മംകൊണ്ടോ
പഞ്ചേന്ദ്രിയങ്ങളാലോ കണ്ടെന്നതില്ല യിന്നും.
നിന്നെ വന്നടയാതെ നാണമറ്റിരിക്കുന്നേൻ. ൯

കള്ളനാമെന്നെക്കൊണ്ടുനീ നിൻ പാദാമൃതത്തെ—
നുണ്ണിക്കയാലതോടു ചേർന്നു ഞാനിരുന്നാലും
തൊട്ടടുത്തുള്ളൊരഗ്നിയിൽ ചുട്ടെരിക്കാത്തൊരെൻ
ദേഹത്തിൽ ക്ഷതിയുണ്ടെന്നോതുന്നതെത്ര മൗഢ്യം. 1

---

10. നിന്റെ പാദാമൃതം അനുഭവിച്ചതോടെ എന്റെ ഹൃദയം നിന്നിൽ വിലയിച്ചുകഴിഞ്ഞു. എങ്കിലും ദേഹം അവശേഷിക്കുന്നു. ന്യായത്തിനു് എനിക്കിനി അതാവശ്യമില്ലെങ്കിലും ഞാൻ അതിനെ വിട്ടൊഴിഞ്ഞില്ല. ക്ഷതി ഹൃദയത്തിനുള്ളതാണു്. ദേഹത്തിനുള്ളതല്ല. ഞാൻ ദേഹത്തെ വച്ചു കൊണ്ടിരിക്കുന്നതനാവശ്യമാണെന്നു താല്പര്യം.

---

# 10. സന്ന്യാസം

(പ്രപഞ്ചവൈരാഗ്യം)

സാധുവാമെന്നെ കാരുണ്യത്തോടണച്ചുകൊണ്ടെ-
ന്നാധിവ്യാഘ്രത്തെക്കൊന്നു തോലിനെധരിച്ചോനേ!
ഉത്തരകോശ മങ്കാരാജനേ ! വേജീവി
തത്തിൽ ഞാൻവന്നു പെട്ടോരായാസമെല്ലാം മാററൂ. 1

കാമത്തിൻ വികാരത്താലെന്മനം നതാംഗിതൻ
പ്രേമത്തിലാണ്ടിരുന്നു ഞാൻ നിൻെറ ഭക്തനല്ലോ
എന്നുടെബന്ധം തീർക്കാനല്ലെങ്കിലെന്തിനായ് നീ
യെന്നെത്തിരിഞ്ഞു വന്നെൻ മേനിയിൽ തലോടിമുൻ? 2

കീർത്തിയേറിടും തിരുവാരൂരിൽ വാഴുവോനേ !
ഉത്തരകോശമങ്കയ്ക്കർത്ഥമെത്തക്കൊടുപ്പോനേ !
കൊല്ലുന്ന മല്ലാക്ഷീജനങ്ങളോടിരുന്നോരെൻ
തൊല്ലയെല്ലാമകററാനെന്നെ നീ കനിഞ്ഞീടൂ

മൗലിയിൽ കലേശനെ ജ്ജടയിൽ ധരിപ്പോനേ!
പൊന്നൊളി മിന്നൊളയും വീശും പ്രഭാകരനേ!
നിൻകരസ്പർശം മുമ്പുണ്ടായതും വെടിഞ്ഞീ ഞാൻ
പിന്നും ഭവത്തിൽ വാഴുമാശയെത്തുരത്തീടൂ— 4

വണ്ടണഞ്ഞീടും പൂവണിഞ്ഞീടും കേതന്റെ
കാന്തനേ! വന്നെനിക്കങ്ങമൃതത്തെയൂട്ടിയിട്ടും
വേണ്ടെന്നു മാറിപ്പോയ് ചെന്ന ഗന്ധാരസമുണ്ടു
കൊണ്ടാടുമെന്നപായത്തിന്നെ നീ മാറ്റിച്ചെയ്യൂ. 5

---

2. മുൻപറഞ്ഞതുപോലെ വ്യവഹാരത്തിലിരിക്കവെയാണു ആത്മസാക്ഷാത്കാരം ലഭിക്കുന്നതെങ്കിൽ സാക്ഷാൽക്കാരത്തിനുശേഷം വ്യവഹാരത്തിൽപെട്ടിരിക്കാൻ പാടില്ലെന്നുണ്ടോ?

വ്യവഹാരം മിഥ്യയാണെങ്കിൽ എൻെറ വ്യാവഹാരികാവസ്ഥയിൽ നീ എന്നെ സ്പർശിച്ചതെങ്ങനെയാണ്?

ഉത്തരം കോശമകസ്ഥാര്യനേ! ഹീനന്മാർതൻ
മിത്ഥ്യയെ പ്പൊറുത്തീട്ട മൈത്ര്യം മഹാത്മാക്കരം
നിന്നെക്കൈവെടിഞ്ഞോൻ ഞാനാകിലും വിടാതെന്നെ
പ്പൊന്നു പോൽ കാത്തുകൊള്ളാൻ കാരുണ്യമുണ്ടാകേണം 6

നഞ്ചുണ്ടുകണ്ഠം കറുത്തുള്ളോനേ! ചുവടപ്പേറി
മിഞ്ചിടും മംഗളസ്വരൂപനേ! പരംജ്യോതി!
എന്നെയും ഭക്തന്മാരിലൊന്നായ് ഗണിച്ചുമുക്തി
ക്കെന്നുമേ പാത്രമാക്കിപ്പാശമെത്തയറത്തീടൂ 7

കാലനും ഭയന്നീടും കിങ്കിണിസ്വനംകൊണ്ട
കാളമേൽ ചരിച്ചീടും നാഥനേ! പറഞ്ഞീടാം
ആശയും ഭയവും രണ്ടുഭാഗത്തായിഴത്തീട്ട
ന്നാശിക്കുന്നിപ്പോഴം ഞാനും നിന്നിൽ വന്നണഞ്ഞീടാൻ 8

മേൽ, കീഴ്, നടുക്കം മൂന്നുലോകങ്ങൾക്കെല്ലാം നാഥാ!
വേൽ ചൂണ്ടി ലോകത്തിന്നു മംഗളം കൊടുപ്പോനെ!
ഞണ്ടാറവും തീകത്തും കൊള്ളിക്കള്ളെറുമ്പൊത്തി--
ത്തീണ്ടലിൽ കിടക്കുന്നോരെന്നെ കൈവിടാമോ നീ 9

---

6. ഞാൻ നിന്നെ കൈവിട്ടതു നിന്റെ മഹത്വം അറിയാൻ കഴിവില്ലാത്തതു കൊണ്ടാണ്. അക്കാരണത്താൽ നീ എന്നെ കൈവെടിയണമെന്നില്ല. കാരണം നിനക്കെന്നെ അറിയാമല്ലോ.

7. സംസാരത്തിലിരിക്കുന്നതു് (ഗൃഹസ്ഥാശ്രമം) മുക്തിസമ്പാദനത്തിനു തടസ്സമല്ലെന്നു വീണ്ടും പറയുന്നു.

8. കാലനും ഭയന്നീടും കാള—പരമശിവൻ കാലാന്തകനാണ്. കാള പരമശിവന്റെ വാഹനവുമാണ് അക്കാരണത്താൽ കാലന് കാളയെപ്പററി ഭയമുണ്ട്.

കാള മായയാണ്. ഇല്ലാത്തകാലം ജനിക്കുന്നതു മായയാലാണ്. മായയുടെ സന്തതിയാണ് കാലം.

വണ്ടുകൾ പറ്റിച്ചേർന്നു പൂക്കൾമേലുഞ്ഞാലാടി-
ക്കൊണ്ടു പാടുന്ന പാട്ടിന്നാരവം തിരണ്ടുള്ള
ഉത്തരകോശത്തിങ്കൽ വാഴ്വോനേ! മുപ്പുരത്തെ
ച്ചുട്ടോനേ! ചുട്ടെരിച്ചീടെന്റെ ജന്മത്തിനേയും 10

ദുഷ്ടനാമെന്നുള്ളത്തിലൂറുന്ന തേനേ! ഭസ്മം
നെറ്റിയിൽ ചാർത്തി ലോക മംഗളം നേരുന്നോനേ!
പഞ്ചേന്ദ്രിയങ്ങളൊന്നിച്ചെന്നെ ച്ചതിക്കുമ്പോൾ ഞാ-
നഞ്ചാതെ നിൻപദത്തെ പ്രാപിച്ചീടേണംനാഥാ! 11

ശത്രുസംഹാരത്തിന്നായുത്തര കോശമങ്കാ-
ശക്തിയായ് വിളങ്ങീടും നാഥനേ! പറഞ്ഞിടാം
ഇന്ദ്രിയങ്ങളെപ്പറ്റി നിൽക്കുന്നോൻ ഞാനെന്നാലും
നിന്തിരുവടി താനേ കാത്തുകൊണ്ടീട വേണം 12

നിന്നെക്കൈവിടാതെന്നും നിന്നെയേപററിനിന്നീ-
ടുന്നവർക്കുള്ള ദേഹത്തിങ്കൽ വാണീടും നാഥാ!
വാരിധിവെള്ളം നായും നക്കിക്കുടിക്കുമ്പോൾ നിൻ
കാരുണ്യക്കടലു നക്കമെന്നെ കൈവെടിയല്ലേ നീ 13

---

10. ത്രിപുരം—സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ ശരീരത്രയം. സദ്യോ വിദേഹ കൈവല്യമുക്തി പ്രാപിക്കുമ്പോൾ ശരീരം സ്വയം ഉരുകി പ്രകാശമായിമറയും. ചേരമാൻ പെരുമാൾ, തിരുജ്ഞാന സംബന്ധർ, തുടങ്ങിയവരുടെ ശരീരങ്ങൾ ഒളിയായി മറഞ്ഞവയത്രെ.

11. ഞാൻ മിഥ്യാ പ്രപഞ്ചത്തിൽ നിന്നോ ദേഹേന്ദ്രിയാദി കളിൽനിന്നോമാററിനിൽക്കാതെതന്നെ ഒഴിഞ്ഞിരിക്കണം ഈ അവസ്ഥയാണ് കണ്ണുടയവള്ളലാർ പ്രകീർത്തിക്കുന്ന ഒഴിവിലൊടുക്കം. (ഒഴിവ് + ഇൽ + ഒടുക്കം)

12. മുൻപറഞ്ഞ ആവശ്യത്തെത്തന്നെ ആവർത്തിക്കുന്നു

13. എന്റെ ജീവൻ നിന്നെപ്പററിനിൽക്കുമ്പോൾ എന്റെ ജീവനെപ്പററിനിൽക്കുന്ന എന്റെ ദേഹവും നിന്നെത്തന്നെ പററിനിൽക്കാനേ ന്യായമുള്ളൂ. എന്റെ ജീവനെ സ്പർശി

മുക്കടൽ മുങ്ങിയാലും ദാ ത്താൽ വരണ്ടീടും
നാക്കുപോലീശാ ! നിന്റെയരുളാഴിക്കുള്ളിലും
ദുഃഖമൊട്ടകററീടാനാവാത്തോരെന്നെപ്പോററി,
സൗഖ്യത്തെത്തരൂ, ഭക്തർക്കുള്ളിൽ വാണീടും നാഥാ! 14

നിത്യപ്രകാശ വസ്തുക്കൾക്കുപ്രകാശമേകും
നിൻപദം വണങ്ങുന്നോരെന്നെ നീ കടാക്ഷിക്കു
എൻപിതാവാകും നിന്നെച്ചേർത്തില്ലെന്നാലുമെന്നോ—
ടെന്റേതെന്നിനും ചൊല്ലുമെന്നെ നീ ത്യജിക്കൊല്ലേ 15

പാർക്കുകിൽ പറഞ്ഞീടാം നീയേ നിനക്കുതുല്യം
തർക്കമില്ലമ്മയും നീയച്ഛനും നീതാനല്ലോ
ഒട്ടുമേ ഭയംവേണ്ടെന്നെന്നോടു ചൊല്ലാനിന്നു
മററാരാളില്ലേ പോററി ! യെന്നെ നീ തള്ളീടൊല്ലേ. 16

ഭക്തവർഗത്തിനെല്ലാം നിത്യസൗഖ്യത്തെ നൽകു—
മുത്തമാ ! വേദവും വിഹായസ്സും ഭവാനല്ലോ
ഒത്തുപാലിഹംപരം രണ്ടും നീയേകനാമെൻ
മുക്തിദ ! നിന്ദിപ്പോർക്കു ഭീകരാ ! വിടാതേമാം 17

---

ക്കുന്ന നീ എന്റെ ദേഹത്തെയും സ്പർശിക്കുകതന്നെ ചെയ്യും. അതിനാൽ ആത്മവ്യാപാരത്തിൽ കൂടിമാത്രമല്ല, ദേഹവ്യാപാരത്തിൽകൂടിയും നിന്റെ സച്ചിദാനന്ദ സുഖത്തെ ഞാനനുഭവിക്കുകയാണ്.

ഏതുവെള്ളവും നക്കിക്കുടിക്കുന്നതു നായുടെ പ്രകൃതമാണ്. കടലിലും നക്കിക്കുടിക്കുന്ന നായ്ക്കു എന്നും കുടിക്കാം. മുങ്ങിയാൽ ഒരിക്കലേ കുടിക്കുകയുള്ളൂ

16, സർവ്വവും നീയാണെന്നനിലക്ക് സർവ്വവും നിന്റേതുകളമാണ്. അക്കൂട്ടത്തിൽ ഞാനും നിന്റേതായിരിക്കവെ നീ എന്നെത്തള്ളുന്നതു് നീ നിന്നെതള്ളുന്നതുപോലെയാണ്.

17. നീ സർവ്വവുമുള്ളവനാണ്. ഞാൻ ഒന്നുമില്ലാത്തവനും. അതിനാൽ ഒന്നുമില്ലാത്തവനു് എല്ലാം ഉള്ളവൻതന്നെ അഭയം കൊടുക്കണം.

ക്ഷീരാബ്ധിതന്നിൽ നിന്നും കാകോളമണ്ടോൻനീസം-
സാരാബ്ധിയിങ്കൽ പെട്ടോർക്കൊന്നാമരുന്നാണല്ലോ
എന്നുമുമ്പുദിച്ച നിന്നിങ്ങനെയും നിന്നിൽചേർക്കും
നന്മയെചെയ്യാനുള്ളിൽ കാരുണ്യമുണ്ടാകേണം 18

പുൻജന്മ വൃക്ഷത്തിനെ വേരോടറുക്കു, പണ്ടു
കഞ്ജരൻ തന്നെക്കൊന്നു തോലുടുത്താനേ വേഗം
നിന്നരുൾ ത്തീയാലെന്റെ ദേഹത്തെച്ചുട്ടെരിച്ചു
സംശുദ്ധ മാക്കിച്ചെയ്യീടെന്നാത്മസ്വരൂപത്തെ. 19

വാനോർക്ക മെങ്ങാണ്ടെന്നു നിൽപോനേ!വിണ്ണുംകാറ്റു
മഗ്നിയും ജലം, ഭൂമി ഭൂതങ്ങളായുള്ളോനേ!
പറ്റിപ്പിടിക്കാൻ കൈമാറില്ലാ വള്ളിപോൽ നിന്നെ-
ച്ചുറ്റി നിൽക്കുന്നോരെന്നെ കൈവിടാൻ കൊതിക്കൊല്ലേ. 20

ആനകൾ തമ്മിൽ പോരുചെയ്യുമ്പോൾ കാലിൽചിക്കും
കന്നനപ്പട്ടർപ്പോത്തെന്നിന്ദ്രിയപ്പോരാട്ടത്താൽ
ഹീനനായ്ത്തീർന്നു നിത്യദുഃഖത്താൽ പെട്ടോരെന്റെ
മീനത്തെപ്പോക്കി രക്ഷിച്ചീടുകെൻ പിതാവേ! നീ 21

സത്യരാം ഭക്തന്മാർക്കു ഭൂഷണമായുള്ളോനേ !
മററുള്ളവർക്കെല്ലാം ദുർദ്ദുരനായിരിപ്പോനേ !
രൂപമററാണും പെണ്ണും ഷണ്ഡനുമല്ലാതോനേ !
ദസ്സത്താൽ വെളുത്തോനേ! യെന്നെക്കൈവിടൊല്ലേ നീ ! 22

---

18. പാൽക്കടലിൽനിന്നും വിഷത്തെമാററിയ നീ എന്റെ സംസാരസാഗരത്തിൽനിന്നും സംസാര ദുഃഖവിഷത്തെ മാററിയാൽ അതുചിതം മാത്രമാണ്,

19. ഉള്ളിൽ ഇരുട്ടുള്ള വെട്ടമാണു നമുക്കു കിട്ടുന്ന സൂര്യ്യപ്രകാശം.ഇരുട്ടില്ലാത്ത വെളിച്ചമാണ് അരുൾ. (രുട്ടു—ഇരുൾ അരുട്ട്—അരുൾ) ലോകം തമോമയമായിരിക്കെ സൂര്യ്യപ്രകാശംചെയ്യുന്നത് (തമസ്സിനെമാറ്റാതെ) ആ തമസ്സിനെ കാണിച്ചു തരുകമാത്രമാണ്, ഇതു രണ്ടിനെയും കാണാൻ കണ്ണിനു കഴിവുണ്ട്. ഈ കണ്ണിന്റെ പ്രകാശം വെട്ടമായും ഇരുട്ടായും ഇരിക്കുന്നു. എന്നാൽ ആത്മപ്രകാശത്തിൽ ഇതു രണ്ടുമില്ല. അതു് വെട്ടവുമല്ല ഇരുട്ടുമല്ല. വെണ്ണിലാവു

ജീവിതം തരാനാദികാരണമായുള്ളോനേ !
ഈവിധം നിന്നെക്കണ്ടു കണ്ണും തെളിഞ്ഞപോലായ്
ഈ ശരീരത്തെക്കൊണ്ടു തെറ്റുചെയ്താലും പോററി
നീ, ശിവൻ, പൊറുത്തീടു, കൈവിടാൻകൊതിക്കൊല്ലേ, 23

തുമ്പിക്കൈ നീണ്ടൊരാനതൻ തോലുടുക്കുവോനേ !
മന്ദമന്ദം ഞാൻ നിൻെറ സന്നിധിയ്ക്കായുന്നേരം
നെയ്യുറുമ്പിൻെറ കൂട്ടം നെയ്ക്കുടം മുത്തുമ്പോലെ—
ന്നിന്ദ്രിയജാലം മുത്തമിട്ടെന്നെ ച്ചുഴലുന്നു. 24

അന്തകൻ താനും ചെന്നുവന്ദിക്കും പാദപത്മ—
മേന്തീടുവോനേ! വിണ്ണോർക്കച്ഛനേ!യെറുമ്പിൻെറ
കൂട്ടങ്ങൾ നാകപ്പൂച്ചിയിൽ പറ്റിടുന്നപോലെ—
നിന്ദ്രിയം പിച്ചരിക്കു മെന്നെ നീ രക്ഷിച്ചീടു 25

ഗംഗാപ്രവാഹം വീഴുംകുളത്തിൽ തളംനിന്ന—
ങ്ങുന്ന വഞ്ചിയ്ക്കൊത്ത ജടയെദ്ധരിപ്പോനേ!
വറ്റിയ വെള്ളത്തോടു മീനുഴലുന്ന പോലെ
നാണോപ്പിരിഞ്ഞുഴന്നോരെന്നെ നീ രക്ഷിച്ചീടു. 26

---

പോലിരിക്കും. ഈ പ്രകാശത്തിൽ ഈ വിശ്വമേ അഗോചരമായിരിക്കും.

25. ആത്മാവ് അനവധി തത്വങ്ങളാൽ ചൂഴപ്പെട്ടിരിക്കുന്നു. ഈ തത്വങ്ങളെല്ലാം ഒഴിഞ്ഞിരിക്കുന്നിടത്തേ ആത്മാവ് പ്രകാശിക്കുകയുള്ളു. തത്വങ്ങളെല്ലാം ജഡങ്ങളും മിഥ്യയുമായതിനാൽ അവയെ ഒഴിക്കാനും പ്രയാസമാണ്. ഈ അവസ്ഥയിൽ അവയെ മാററിയിട്ട് ആത്മാവിനെ കാണാൻ സാദ്ധ്യമല്ല. എന്നാൽ ആത്മാവു പ്രകാശിക്കുമ്പോൾ, (ദീപത്തിൻെറ മുമ്പിൽ ഇരുട്ടെന്നപോലെ) തത്വങ്ങളെല്ലാം ഒഴിഞ്ഞുകൊള്ളും. അതിനാൽ നീ എനിക്ക് ആത്മവെളിച്ചത്തെത്തന്നാലും.

കോൾമയിർക്കൊള്ളും ഭക്തസംഘത്തിൻമദ്ധ്യത്തെന്നെ
യാനയിച്ചാലിംഗനം ചെയ്തു നീ ശുദ്ധനാക്കി
ആരും കാണേണ്ടതാം നിൻ വിജ്ഞാന സ്വരൂപത്തെ—
ക്കാണാതെ കാമം പെട്ടോരെന്നെ നീ രക്ഷിച്ചീടൂ 27

അംബരം ഭൂമിയും ചേർന്നഞ്ചുവേ കടലിലെ
നഞ്ചിനെയുണ്ട ശംഭോ! എന്നെക്കൈക്കൊണ്ട നാഥാ!
പഞ്ചേന്ദ്രിയങ്ങളെന്നെ വഞ്ചിപ്പൂ ഞാനും ചാഞ്ഞി
നഞ്ചായ ലോകത്തോട് ചേരുന്നു, വിടൊല്ലേ നീ 28

മത്തിനാൽ കടയുമ്പോൾ തൈരു വേറാകും പോലെ
തന്നരുളൊന്നാലെന്റെ മാലിന്യം മാറ്റ്യോനേ
മിഥ്യയാമെന്റെ ജീവബോധത്തെ മാറ്റിച്ചെയ്യൂ
മേരുവെ വില്ലായ്‌ കെട്ടും നാഥനേ! വിടൊല്ലേ മാം 29

കണ്ഠത്തിൽ കടൽമാല ചുറ്റി വെൺഭസ്മം പൂശി
ചന്ദനക്കുറിതൊട്ടു ശോഭിച്ചിരുന്ന ദേവാ!
മത്തിനാൽ കലക്കുമ്പോൾ കട്ടിത്തൈർ പൊട്ടുമ്പോലെൻ
ബുദ്ധിയാൽ ഹൃദന്തത്തെ ഭേദിക്കൂ, വിടാതേ മാം 30

---

28. തെറ്റോ ശരിയോ, പഞ്ചേന്ദ്രിയങ്ങൾ കാണിച്ചതെന്തോ അതാണ് ഞാൻ കാണുന്നതെന്നേയുള്ളൂ. അങ്ങനെ ഞാൻ ലോകത്തോട് ചേർന്നു നിൽക്കുന്നുവെന്നേയുള്ളൂ. നീ എനിക്ക് ആത്മാവിനെ കാണിച്ചുതന്നാൽ ഇതിനെ വിട്ടേക്കാം. അല്ലാതെ ഇതിനെ വിട്ടിട്ടാത്മാവിനെ കാണാൻ സാദ്ധ്യമാണോ?

29. മത്തുകൊണ്ട് കടഞ്ഞ് പാലിനെ തൈരാക്കുന്നതുപോലെ ബുദ്ധി കൊണ്ട് മായയെ കടഞ്ഞ് അതിൽ നിന്നും ബ്രഹ്മത്തെ വേർതിരിക്കാം.

30. ബുദ്ധി വികസിക്കുമ്പോൾ മനസ്സ് ചിത്തം അഹങ്കാരം എന്നീ മറ്റു മൂന്നന്തഃകരണ സാധനങ്ങളും ഒഴിഞ്ഞ് അന്തഃകരണം മായുന്നു. ബുദ്ധി അഖണ്ഡാകാരത്തിൽ നിൽക്കവെ ചിദാഭാസനെ കാണാറാകും. ഈ ചിദാഭാസൻ തന്നെ നോക്കി നില്ക്കുന്ന സാക്ഷികൂടസ്ഥനെ കണ്ടെത്തി അതിലൊടുങ്ങുകയും ചെയ്യുമ്പോൾ കൂടസ്ഥൻ സാക്ഷിത്വംമാറി ബ്രഹ്മമായിത്തീരുന്നു.

വെൺനിറം വഹിപ്പോനേ! കൃഷ്ണവർണ്ണം കൊണ്ടോനേ!
പച്ചയായ്, ചുവപ്പായും ശോഭിച്ചിരിക്കുവോനേ!
ഭൂമിയും ജലം, വഹ്നി, വായു, വാകാശമായും
വർത്തിച്ചു പോരും നാഥാ! എന്നെ ത്യജിക്കൊലാ നീ! 31

നിന്നരുളുണ്ടതിന്നാൽ മാടകം തിരണ്ടൊരീ
യെന്നെ നീ ക്ഷണംപോലും കൈവിട്ടിരുന്നിടൊല്ലേ
എന്നെ ഞാൻ ദാസനാക്കാനച്ഛാ! നിൻ ചരണാര-
വിന്ദങ്ങൾ രണ്ടും പണ്ടേ നൽകി നീയെനിക്കായി 32

കൈലാസവാസി! നീയെന്നാഗ്രഹം നിവർത്തിച്ചെ-
ന്നാലും ഞാൻ തൃപ്തിയെന്യേ നിന്നുള്ളമറിഞ്ഞീടാൻ
കാത്തുനില്പൂ ഞാൻ നിന്നിൽ സ്നേഹമുള്ളോനായ് നീയും
താമരത്തണ്ടൊഴുക്കി എന്നെ മുക്കിടുന്നിന്നുള്ളിൽ 33

മേരുവിന്നൊളിവീശും ജ്യോതിയേ! ശ്മശാനസം-
ഹാരത്തിന്നാദിയാണെന്നുള്ളോനേ! കാരുണ്യാബ്ധേ!
ജീവനന്ദത്തുചേരാൻ യോഗ്യനായിരിപ്പോനേ!
കാമക്കാട്ടേറിവാഴാനെന്നെ നീ വിട്ടിടൊല്ലേ 34

---

31. പഞ്ചഭൂതങ്ങളും നിന്റെ സ്വരൂപമാണ്. ഞാനവയെ സത്യമെന്നു വിശ്വസിച്ചു പോയതുകൊണ്ട് ഞാൻ ത്യാജ്യനായിത്തീരുന്നില്ല.

33. ഒരിക്കൽ നീ എനിക്കു പ്രത്യക്ഷനായി ഞാൻ നിന്നെക്കണ്ടു വണങ്ങുകയും ചെയ്തു എങ്കിലും കണ്ടതുകൊണ്ടായോ എന്നെ നിഷേധിച്ച സംശയത്താൽ വീണ്ടും നിന്നെ കാത്തു നില്ക്കുമ്പോഴും നിന്റെ സ്വരൂപാനന്ദത്തിൽ ഞാൻ മുങ്ങിനില്ക്കുന്നതായിട്ടാണനുഭവം.

34 "ജീവാനന്ദം ...... [illegible] യോഗ്യനായിരിപ്പോനേ! ജീവനും ആത്മാവും രണ്ടല്ല. ജീവന്റെ വ്യാപാരം (ചലനം) ഒഴിയുമ്പോൾ അതിന്റെ വ്യക്തിത്വം ഒഴിഞ്ഞുമാറി ആ സ്ഥാനത്തുതന്നെ ആത്മാവു തെളിയുന്നു.

ദുഷ്കർമ്മികൾക്കുമാശ്വാസത്തെക്കൊടുക്കുവോനേ!
ഞാൻമരിക്കും കാലത്തെൻ ക്ഷേമമായിരിപ്പോനേ!
നീയെനിക്കെന്നും നിത്യബന്ധുവായ് വരൂ, ജീവ
ബോധ ഞാൻ പാപമുള്ളോനെന്നെക്കൈവിടാതെ നീ 35

വെൺതിങ്കൾ പിറയെത്തന്റെ നെറ്റിയിൽ ചൂടുവോനേ!
കൈലാസവാസി! ജഗദംബികാപതേ! നാഥാ!
വേടന്റെ വലയിൽ ചിക്കീടുന്ന മാൻപോൽ കാമ
കോടിയിൽ ചിക്കിപ്പോയോരെന്നെക്കൈ വിടാതെ നീ! 36

ഓമൽക്കരങ്ങൾ കോർത്തിട്ടാലിംഗനത്തെ നൽകു–
മോമൽപ്പെണ്ണംബികയ്ക്കു ദേഹാർദ്ധമായ ശംഭോ?
നാറുമെൻശരീരത്തിൻ ഭാരംസഹിക്കവയ്യേ!
നാരീകുലം കെടുക്കമ്മ വ്യനീ രക്ഷിച്ചീടൂ 37

വിണ്ടല ഗഹ്വരത്തിൽ ജ്യോതിസ്സിൻ പ്രഭാപൂര
മുണ്ടാക്കിടും പാമ്പും ചന്ദ്രകലയെത്തുറിച്ചുനോക്കെ!
ചന്ദ്രനേയുമങ്ങും ഗംഗയെക്കൊള്ളും ജടാ–
കന്ധരം ധരിപ്പോനേ! നീയെന്നെക്കൈവിടൊല്ലേ 38

---

35 (വരി 2) ശരീരത്തോടുചേർപ്പെട്ട ജീവൻ ആത്മാവിലൊടുങ്ങുന്നതിനാൽ ജീവന്റെ ക്ഷേമം ആത്മാവാണെന്നു പറഞ്ഞു. (വരി 4) എപ്പോഴും ഞാൻ നിന്നെത്തന്നെ (ആത്മാവിനെത്തന്നെ) കാണണം.

37 നാറുമെൻ..............വയ്യേ നാം ആഹരിക്കുന്ന ഏതുസാധനവും ആഹരിച്ചുകഴിഞ്ഞാലും ചീഞ്ഞുപോകുമെന്നുള്ളതാണ്. ആഹരിക്കപ്പെട്ടാലും അഴുകുകയാണു ചെയ്യുന്നതു്. അങ്ങിനെയുള്ള ആഹാരം മുഖേന തടിക്കുന്ന ശരീരം നാറാതിരിക്കാൻ ന്യായമില്ല.

39 സൃഷ്ടിയെ................ത്തോരെന്നെ.
ബ്രഹ്മത്തിനു ഒരു സ്വരൂപമോ സ്ഥാനമോ ഉണ്ടെങ്കിൽ അതിനെ പ്രാപിക്കാൻ ബുദ്ധിമുട്ടില്ല. സൃഷ്ടിയിലും അതെ

അൻപിനാലൊട്ടും വിട്ടുമാറാതെ ഭക്തർക്കുതൻ
മുമ്പു നിൽപോരനേ! വേദമാദ്യമായ്മൊഴിഞ്ഞോനേ!
സൃഷ്ടിയെല്ലാമായ് നിൽക്കും ബ്രഹ്മമേ! നിന്നെച്ചേരാ–
[illegible]നൊട്ടറിയാത്തോരെന്നെ കൈവെട്ടിടൊല്ലേതെല്ലും 39

ഞാൻ നിന്നെപ്പാടുകില്ല, നിന്നെ ഞാൻ വണങ്ങീല,
എങ്ങാണ്ടൊളിക്കും നിന്നെത്തേടുന്നുവെന്നുമില്ല
എന്നുടൽ ജീവനേയുമർപ്പിക്കുന്നില്ല, നിന്നിൽ
വൈരാഗ്യം വരുന്നീല കർമ്മം വിട്ടിരുന്നീടാ. 40

വിണ്ണൊളികാട്ടും നക്ഷത്രങ്ങളും പാമ്പും തീയും
തൻ തലമേൽ വിളങ്ങും വീരനേ! തള്ളൊല്ലേ മാം
തള്ളിടുമെങ്കിലീ ഞാൻ കൈലാസനാഥൻ തന്റെ
സന്തതിയാണെന്നോതി നിന്നെയും നാണിപ്പിക്കും 41

ആരും ഹസിപ്പോരെന്റെ യീജീവിതത്തെ മന്നി–
ലാരും പുകഴ്ത്തത്തക്കതെന്നു ഞാനാക്കിത്തീർക്കും.
എന്നെ നീ വെടിഞ്ഞാൽ നീയാനത്തോലുടുക്കുന്നോ
നെന്നും ശ്മശാനവാസിയെന്നും ഞാനാക്ഷേപിക്കും. 42

---

ങ്ങുമേ ഏറ്റക്കുറച്ചിലില്ലാതെ വ്യാപിച്ചിരിക്കുന്നതിനാൽ അതിനെ എങ്ങനെ പ്രാപിക്കാമെന്നെനിക്കറിയാൻ പാടില്ല. അതെന്റെ കുറ്റവുമല്ല.

41. ഞാൻ നിന്റെ സന്തതിയാണെന്നു മറ്റാർക്കുമറിയാൻ പാടില്ല. പക്ഷേ എനിക്കറിയാം, നിനക്കുമറിയാം ഇക്കാര്യം ഞാൻ വെളിയിൽ പറയുന്നതു എനിക്കന്തസ്സാണ്. പക്ഷേ നിനക്കു കുറവാണ്.

42. ആരും ഹസിപ്പോരെന്റെ യീ.......ക്കിത്തീർക്കും.— ഒരു ജ്ഞാനി ഈ ലോകത്തു് മറ്റുള്ളവരെപ്പോലെ തന്നെയിരുന്നാലും ഒന്നിലും മമതയില്ലാത്തവനായി കാണപ്പെടുമെന്നതിനാൽ ലോകം അവനെ പരിഹസിക്കും. എന്നാൽ ചുരുക്കം പേർ ആദരിക്കും.

ചെന്നിറപ്പവിഴ മാലയ്ക്കൊപ്പം വിളങ്ങുവോനേ!
വിണ്ണവർ നാഥൻ വിഷ്ണു വമൃതം ഭുജിക്കുമ്പോൾ
അർണവത്തിങ്കൽ പാമ്പിൻ കാകോളം ഭുജിപ്പോനേ!
എന്നെ ഞാൻ പഴിച്ചാലും നിന്നെ സ്തുതിച്ചെന്നാലും! 43

---

"ചൊല്ലീടും ലോകരെല്ലാം മിവനൊരു മറയൻ,
മൂർഖ, നാചാര ഹീനൻ
ചൊല്ലാം പിൻ ബുദ്ധിയുള്ളോനിവനൊരു മതിമാൻ
സത്തമോത്തം സമെന്നും
ചൊല്ലെല്ലാത്തിനും മൊന്നേ തളവിനുമളവായ്
ജ്ഞാനിയ ചാലിരിക്കും
വല്ലാന്നോനായ് ജഗത്തിൽ തനിയുരു വിതരൻ
കണ്ടീടാത്തുണ്ട മട്ടിൽ

43. നിരീശ്വരന്മാർക്കും ഈശ്വര ഭക്തന്മാർക്കും ഈശ്വരൻ തുല്യനാണ്".

---

# 11. ശക്തിമാഹാത്മ്യം

ആദിയന്തങ്ങളെന്യേ ജ്യോതിയായ്, മഹത്താമ-
ഖേദ ബ്രഹ്മത്തെ ഞാൻ പാടുന്നതു കേട്ടിട്ടും ഹാ
പിന്നെയും തോഴീ! നീയുറങ്ങുകയാണോ നോക്കീ-
ടങ്ങതു കാതിൽ കേട്ടിട്ടത്തെരുവീഥിയിങ്കൽ
പെൺമണിയാളൊരുത്തി വിമ്മി വിമ്മിക്കരഞ്ഞെ-
ന്നങ്ങോട്ടു നോക്കു, ബോധം കെട്ടതാ കിടക്കുന്നു!
നീയൊരാറാം മാത്രം തന്നെ വിസ്മരിച്ചിതേ മട്ടി-
ലായല്ലോ, പാട്ടിലൊന്നും നിൻകാതിൽ പെടുന്നീലേ? 1

സർവ്വദാ വ്രതമിരുന്നു ബ്രഹ്മത്തെ സ്മരിച്ചെന്റെ
ദേഹവും തൊലഞ്ഞെല്ലും തൊലിയുമായ് ചുരുങ്ങുന്നു.
പൂമെത്തയുണർന്നൊരാറായ് നീ നന്നെന്നു ചൊന്ന
നേരത്തെണീററീടാതെ തോഴിയും പറഞ്ഞിതും
"എന്തുറങ്ങുന്നു ഞാനിന്നേറംകുന്ന നേരമ്പോക്ക
ചന്തമായുരച്ചീടാൻ നിങ്ങൾക്കിതാണോ കാലം?
പെണ്ണുങ്ങളന്യരോതി നാം തോഴീ! ശിവലോക
മന്നവൻ തന്റെ പാദം കുമ്പിട്ടിടേണ്ടേ വേഗം?" 2

---

1. ആത്മബോധത്തിന്റെ ഉദയത്തോടുകൂടി ഇഹലോകബോധം. കുറഞ്ഞു കുറഞ്ഞുവരുന്ന ഒരു ബ്രഹ്മവിദ്വര്യന്റെ തുര്യാവസ്ഥയെപ്പററി വർണ്ണിക്കുകയാണ്.
"അന്യരോതിത്താൻ വയ്യാൻ ദേഹത്തെപ്പുലർത്തീടും"
എന്നു കൈവല്യനവനീതത്തിലും
"തന്നെക്കണ്ടരുളേ! തനിക്കുവടിവായ്
കായംവെറുത്തിമ്പമു-
ണ്ടെന്നായ് മൗനിയുമായ് പ്രപഞ്ചപരിഹാ-
സം, നിശ്ചയം, നീങ്ങിടും'
എന്നു ഒഴിവിലൊടുക്കത്തിലും പറഞ്ഞിരിക്കുന്നു.

"മുമ്പെല്ലാം, കഷ്ടം, നീയേ! വന്നത്രു ഞങ്ങൾക്കെല്ലാം
മുമ്പിലാ ശിവ ത്തിന്നെപ്പാടിപ്പുകഴ്ന്നുവല്ലോ
ഇന്നിതാ നിൻെറ മുമ്പിൽ വന്നിട്ടും ഞങ്ങൾ മിണ്ടാ
ത്തെന്തെന്ന പെണ്ണിനോടു തോഴിയും പറഞ്ഞിത്ഥം
ഈശ്വര ഭക്തിയേറെയുള്ളവർ നിങ്ങൾ, ഞാനോ,
വിശ്വസിച്ചീടിൻ, പുത്തൻ ഭക്തയാണതുമൂലം
നിങ്ങളോടെന്നെയും ചേർത്താകിലോ ഖേദം നിങ്ങൾ-
ക്കെന്തോണു വന്നുചേരാനെന്നു ചോദിക്കുന്നേരം.

'തോഴീ! നീയുണർന്നീടാൻ കാലമായില്ലേ? ചൊല്ലെ-
ന്നോതിയ പെണ്ണിനോടു തോഴിയും വദിച്ചേവം
'കൂട്ടുകാരെല്ലാം വന്നോ ചൊല്ലുവി' നെന്നതിന്നായ്
ചട്ടന്ന പ്പെണ്ണു താനു മീവിധം പറഞ്ഞായി.
"വന്നോരെയെണ്ണിച്ചൊല്ലാം, നീയിത്രകാലത്തോളം
വന്നോരെയോർത്തുകാലം പാഴായ്ക്കളഞ്ഞീടേണ്ടാ
വന്നോരെയെല്ലാ മെണ്ണാൻ ഞങ്ങൾക്കസാധ്യം നീയേ
നന്നായെണീറ്റിരുന്നു വന്നോരെ നോക്കിക്കാണു. 4

എന്തിനിത്തന്ത്രമെല്ലാം ചൊല്ലുന്നു മയിൽപീലി
കുന്തലിൽ ചീകിച്ചേർത്ത മീൻകണ്ണിയാളേ! തോഴി!
ബ്രഹ്മാവും വിഷ്ണുതാനും കാണുവാൻ കഴിയാത്ത
ബ്രഹ്മത്തിൻ മഹത്വം നീകാണുവാൻ കൊതിക്കില്ലേ

---

2. എപ്പോഴും ബ്രഹ്മ മദ്ധ്യാനത്തിലിരിക്കുന്നവൻ തൻെറ ദേഹത്തെ അവഗണിക്കുന്നതിനാൽ അതുശോഷിക്കുന്നു.

3. ശിവൻ പ്രത്യക്ഷപ്പെട്ടുകാണാനൊക്കാത്തതിൽ എല്ലാവരും തുല്യദുഃഖിതരാണ്.

4— ആത്മജ്ഞാനാരംഭത്തിൽമുമുക്ഷുവിൻെറ മാനസികവ്യതിയാനങ്ങളെ സരസമായി വർണ്ണിക്കുകയാണ്.

മണ്ണിലുള്ളോരും വിണ്ണിലുള്ളോരും മററുമാരും
കണ്ണടയ്ക്കാതെ ശംഭുദേവനെ സ്തുതിക്കുമ്പോൾ
ഒന്നുമേ കാതിലേററീടാതെ നീയുറങ്ങീട്ടി–
ങ്ങന്യനെപ്പഴിച്ചോതിക്കൊള്ളും നീ കള്ളിയല്ലേ? 5

മാൻകണ്ണിയാളേ! നീയുമിന്നലെച്ചൊല്ലിയില്ലേ?
'ഞാനേ വിളിച്ചുണർത്തും നിങ്ങളെ നാളെ' യെന്നായ്
എന്നിട്ടും നീ വരാതെ ഞങ്ങളേ നിന്നടുക്കൽ
വന്നുണർത്തീട്ടും കഷ്ടം! പിന്നും നീയുറങ്ങുന്നു.
ആരായുന്നോർക്കു മുമ്പിൽ ചെല്ലാത്ത ദേവൻ താനേ!
നേരിട്ടതു് വിളങ്ങി നിൽക്കുന്നു ഞങ്ങൾക്കെല്ലാം
നീയനങ്ങുന്നില്ലൊന്നും മിണ്ടുന്നതില്ല, നമ്മോ–
ടീനയം നന്നോ? ഞങ്ങൾ പാടിത്തളർന്നുവല്ലോ. 6

കോഴി കൂവുമ്പോൾ ചിലച്ചീടുന്നു ഖഗങ്ങളും
കോഴക്കൂടാതെ ശംഖുനാദവും മുഴങ്ങുന്നു
അർക്കനും കിഴക്കെത്തിത്തൻകരം വിരിക്കുന്നു
ദിക്കെങ്ങും കേൾക്കാൻ ഞങ്ങൾ കീർത്തനം മുഴക്കുന്നു
കേൾക്കുന്നതില്ലേ തോഴീ! നീയുമിന്നതൊന്നും
നിൻ കാതിൽ പെടുന്നീലേ? നിദ്രതാൻ നിനക്കെല്ലാം
ഭക്തിയെന്നാലുറക്കമാണോ, നിനക്കു നാഥൻ
മുക്തിയെത്തന്നോ? തോഴീ!യെങ്കിലും പാടൂ നീയും. 7

---

6. ഉറക്കം—മുമുക്ഷുവിന്റെ ഒൻപതാമത്തെ അവസ്ഥയായ മൂർ–
ഛയെദ്യോതിപ്പിക്കുകയാണു്. നോക്കുക–

ക്രാവി, ക്രാവുന്നനോട്ടം, ഗുരുപദമണയും
ചിന്ത, നിശ്വാസവേഗം
രാവിൽ താവും ജ്വരം, തന്നുടൽ ചെറുതശനം
വിട്ടു, നിദ്രാവിഹീനം
മിണ്ടാനാവാത്ത മൗനം, സ്വയനില വെളിയേ
കാട്ടിടാതുള്ളമാനം
കൊണ്ടേറും മൂർച്ഛയും പിൻമരണവുമിവകേ–
ളുണ്ടുപത്തുണ്ടവസ്ഥ. (ഒഴിവിലൊടുക്കം)

പാടിനാളവളും' സർവസംഹാര ദേവനായി
ട്ടാടുന്ന ദേവൻ തൻെറ ദേഹാർദ്ധമമ്മയല്ലോ
മർത്ത്യരും സുരന്മാരും ജ്ഞാന ശാസ്ത്രങ്ങളും വർ–
ണിക്കിലും തൊടാനൊക്കാ ജീവേശനവൻ പാർത്താൽ
കുററമററവൻ വാഴുന്നെന്നുള്ളിൽ തോഴിമാരേ!
തെററാതവൻെറ നാടെങ്ങാണെന്നു ചൊല്ലിടാമോ?
പേരെന്തവന്നു ചൊല്ലൂ, ബന്ധുവാരവന്നുള്ള –
താരെയാണയ്യോ! നിങ്ങളും കീർത്തിപ്പതെന്നും ചൊല്ലൂ 8

അഗ്നിരൂപത്തോടൊത്ത മേനിയുള്ളോനേ! ഭസ്മ
വാപിയിൽ കളിച്ചോനേ! യംബികാ, പതേ! നാഥാ!
നിന്നെക്കുറിച്ചു പാടി നിൻ ഭക്തദാസരാകാ–
നെന്നുമേ കാത്തിരിപ്പൂ, ഞങ്ങളും ഭൂമണ്ഡലത്തിൽ
നിന്നെപ്പുകഴ്ന്നു പാടി നിന്നടുക്കൽ ക്രമത്താൽ
വന്നിടാൻ ശ്രമിപ്പൂ, നീ ഞങ്ങളെത്തുണച്ചീടൂ! 9

ജന്മ ദുഃഖത്തെത്തീർക്കും ഗംഗാ ജലം വഹിച്ചോൻ
തീജ്വാല കൈയ്യിലേന്തി നൃത്തമാടും നടേശൻ
തോന്നിയ വിശ്വത്തിന്നെപ്പാലിച്ചു സംഹരിപ്പോൻ
തന്മലർപ്പൂമണക്കളത്തിൽ നീരാടീടാം. 10

കാതിലെത്തോട, ദേഹത്താഭരണങ്ങളും, നന്നായ്
കെട്ടിയ കന്തളും പിന്നണിയും പുഷ്പഹാരം
ഹാരത്തിൽ തേനിനായിച്ചൂഴും ഭൃംഗങ്ങളും നി–
ന്നാടവേ പാടിയാടി നമ്മളും നീരാടീടാം 11

വർഷിക്കുമ്മുമ്പു നീയും മേഘമേ! കടലീന്നു
നീരിനെക്കുടിച്ചു മയമ്മതൻ നിറം തേടി
തന്നുളകും പോൽ മിന്നിച്ചിതറിത്തന്നരയാം
മിന്നൽ പ്രകാശത്തോടു പൊൻ ചിലമ്പും മുഴക്കി

12. ശക്തിദർശനത്തെ വർണിക്കുകയാണു്.

ദ്രുവം വാൻ വില്ലു വീശിയരുളും മാരിവേണ്ടപ്പോളും
ചൊരിയുന്നുണ്ടമ്മയെന്നും ഭക്തരാമെങ്ങൾക്കെല്ലാം.

നാന്മുഖൻ, വിഷ്ണുവിന്നും സ്വർഗത്തിൽ വാഴും മററു
ദേവകൾക്കാർക്കും ലഭ്യമല്ലാത്ത ബ്രഹ്മാനന്ദം
അല്പനാമെനിക്കുട്ടി, യീജീവിതത്തിലേ ഞാ—
നെപ്പൊഴും പരാനന്ദത്തേനാററിൽ മുങ്ങിനില്ക്കാം. 13

അമ്മേ! നാമൊത്തു ചേർന്നിട്ടണ്ണാമലക്ക പോയ് ചെ—
ന്നമ്മഹാ ദേവ തൃപ്പാദത്തെ ദേവന്മാരെല്ലാം
കുമ്പിടുമ്പോൾ കിരീട രത്നങ്ങൾ പാദസ്പർശാൽ
അർക്കോദയ പ്രകാശം വീശുന്നതിന്നെക്കാണാം
നമ്മളമ്മുഹൂർത്തത്തിൽ കാത്തു നിന്നുമാ ദേവൻ
തന്മഹത്വത്തെപ്പാടിയാടാമെണ്ണീൽക്കുവേഗം. 14

സർവ്വ വസ്തുക്കൾക്കും തന്മൂലമാം മഹാദേവാ!
ഉർവ്വിയിൽ ഞങ്ങൾക്കും നിൻ തൃപ്പടിദാനം നൽകു
വന്ദനം! നാഥാ! നിന്റെ തൃപ്പാദപത്മത്തേയും
നന്ദിച്ച നിന്നാനന്ദരൂപത്തെപ്പാടിയാടാം. 15

# 12 ആനന്ദക്കളി

അമ്മാനയാട്ടുന്നോരമ്മയേ! വിഷ്ണു മു–
മ്പിമ്മഹീ ഭൂതലം തോണ്ടി നോക്കി
എന്നിട്ടും കാണാത്ത പാദ പത്മങ്ങളോ–
ടിന്നിലത്തിങ്ക ലവതരിച്ച്,
തന്നോടിവന്നെ യാവാഹിച്ചു ചേർത്തു കൊ
ണ്ടെൻ പുനർജന്മ മില്ലാതെയാക്കി
മുക്തിതരുന്ന പെരുന്തുറവാസന്റെ
ശക്തിയെ യമ്മാനയാടിപ്പാടാം. 1

മണ്ണിലും വിണ്ണിലുമല്ല പാതാളത്തും
നിർണ്ണയം മറ്റെങ്ങുമുള്ളവരും
കണ്ണിനാൽ കാണരുതെന്നോ നെനിക്കൊരു
പൊണ്ണനായ് കിട്ടാൻ സുലഭനായി
എന്നുള്ള ക്ഷേത്രത്തിൽ പൊങ്ങും പ്രതിഷ്ഠയാ–
യെൻമൃതി മാറ്റുന്നോരൗഷധമായ്
എന്മനപ്പാൽക്കടൽ തന്നിലടിഞ്ഞെഴും
ഗവ്യത്തെ യമ്മാനയാടിപ്പാടാം 2

ഇന്ദ്രനും ബ്രഹ്മനും വിഷ്ണുവും മറ്റുള്ള
തന്ത്രിമാരാരെയും തള്ളിമാറ്റി
ഭൂതലത്തിങ്കൽ ശ്മശാനങ്ങളൊക്കെയും
ശീതളമാകും വിധം നടന്ന്

---

2. കണ്ണിനാൽ ..................സുലഭനായും. ലോകർക്കുമാത്രമെന്നല്ല ബ്രഹ്മാവിനും വിഷ്ണുവിനുംപോലും അഗോചരം എന്ന ശിവൻ എനിക്ക് ഗോചരൻ--പ്രത്യക്ഷൻ എന്നുപറയത്തക്കവണ്ണം സ്ഥൂലശരീരത്തിൽ പ്രത്യക്ഷനായിനിന്നു.

പാമ്പലണിഞ്ഞു കൊണ്ടശ്വത്തിലേറി ഞാൻ
കമ്പിട്ടിടാതെന്റെ ഹൃത്തിനുള്ളിൽ
ബന്ധങ്ങളെല്ലാം മറക്കുവാനെത്തിയ
തന്തയെ, അമ്മാനയാടിപ്പാടാം. 3

ബ്രഹ്മനും വിഷ്ണുവും സ്വർഗത്തിലാരും ത-
പസ്സുചെയ്യുന്നിടത്തിങ്കൽ നിന്നും
വിട്ടുവന്നെന്നകം പുക്കമൃതാനന്ദ
മേകിടുന്നോനെ നാമാടിപ്പാടാം. 4

കന്മനമുള്ളോരു നായൊത്തോരെന്നെയും
വല്ലഭനോക്കി വച്ചുത്തമമെൻ
കർമ്മങ്ങളും തീർത്തു നന്മനേയാക്കിയ
ദിവ്യനെ യമ്മാനയാടിപ്പാടാം. 5

ചുററും മതിൽക്കെട്ടുള്ള പെരുന്തുറ
പററിവസിക്കുന്ന ദേവദേവൻ
മററു ഭക്തന്മാർക്കിടയില്ലെന്നെയേ
പററിയ തമ്മാനയാടിപ്പാടാം. 6

സന്തതവും മനതാരിൽ ഭജിക്കുവോർ
ക്കന്തികനന്യർക്കഗമ്യനായും
അന്തകനായുലകേഴും നിറഞ്ഞോനെ—
ച്ചന്തമായമ്മാനയാടിപ്പാടാം. 7

---

3. സൃഷ്ടിമുഖേന നടമാടുന്ന മിഥ്യകളെല്ലാം ശമിക്കുന്നതു് സംഹാരത്തോടുകൂടിയാണു്. അതുകൊണ്ടാണു് ശ്മശാനത്തെ ശീതളമെന്നു പറഞ്ഞതു് ശിവൻ ശ്മശാനവാസിയാണെന്നു പറയപ്പെടുന്നതിന്റെ രഹസ്യവും അദ്ദേഹം ലോകശാന്തിക്കു വേണ്ടിയിരിക്കുന്നു എന്നതാണു്".

4. ബ്രഹ്മാ, വിഷ്ണു തുടങ്ങിയവരും ബ്രഹ്മത്തെ അന്യമായിട്ടന്വേഷിക്കുന്നതിനാൽ ബ്രഹ്മം അവർക്കും അജ്ഞാതമായിത്തീരുന്നു. എന്നാൽ ഒരു ജ്ഞാനിയാകട്ടെ ബ്രഹ്മത്തെ തന്നിലന്വേഷിക്കുന്നതിനാൽ അതിനെ അവൻ താനാണെന്നു സാക്ഷാൽക്കരിക്കുന്നു.

ഉള്ളിലെന്നോണം മതിയെപ്പുറത്തുമ-
ണിഞ്ഞിരിക്കുന്ന പരംപൊരുളേ!
മായയാം കാളമേൽ സഞ്ചരിപ്പോൻ വിഷ-
കണ്ഠനേ ചാമ്പലണിഞ്ഞവനേ!
വിശ്വവിഭൂതികളൊക്കെയുമാദിയാം
ശാശ്വതനേ! പരമാനന്ദനേ!
മുമ്പുപോലിപ്പോഴും തന്നിടും ഭാഗ്യത്തെ
യോർത്തുഞാനമ്മാനയാടിപ്പാടാം 8

വിണ്ണുലകത്തിന്നറിവാക മീശനേ!
മണ്ണിലെ നാഥർക്കും നാഥനായി
പാദമെനിക്കു പെരുന്തുറയിൽ കാട്ടു
മാദിയെയമ്മാനയാടിപ്പാടാം. 9

---

7. വിചാരിക്കുന്നവനു ഗമ്യനായും വിചാരിക്കാത്തവനു് ഈശൻ അഗമ്യനായുമിരിക്കുന്നതിനാൽ ഈശ്വരപ്രാപ്തിക്കു നാമജപങ്ങളെക്കാൾ ഉൽകൃഷ്ടം ധ്യാനമാണെന്നുപദേശിക്കുന്നു

അന്തക............ഞ്ഞോനെ — സംഹാരദേവനായി നിന്നു് ലോകത്തിനുമുഴുവനും മംഗളം വരുത്തുന്നവനെ

8. മായയാം കാളയെ—

കൈലാസവാസിയായ ശിവനു സഞ്ചാരമില്ല. ഉണ്ടെങ്കിൽ അതു് കാളപ്പുറത്തായിരിക്കും. കാളയുടെസ്ഥാനം വഹിക്കുന്നു. മായ ശിവനെ മറച്ചുനിൽക്കുന്നതത്വത്തെ ശിവക്ഷേത്രങ്ങളിൽ നന്ദികേശ്വരനെ ശിവപ്രതിഷ്ഠക്കെതിരെ പ്രതിഷ്ഠിച്ചിരിക്കുന്നതിൽ നിന്നും മനസ്സിലാക്കാം. എന്നാൽ ശിവനെ മറക്കുന്നതോടൊപ്പം മായ ശിവനെ കാണിച്ചുനിൽക്കുകയും ചെയ്യുന്നു. അവിദ്യാസ്വരൂപിണിയായ മായ ശിവനെ മറയ്ക്കുകയും വിദ്യാസ്വരൂപിണിയായ മായ സാധകനെ അനുഗ്രഹിച്ചു് ബ്രഹ്മത്തെ പ്രത്യക്ഷമാക്കിക്കൊടുക്കുകയും ചെയ്യുന്നു.

---

# 13. ശിവനോടൈക്യം

പൂവിലേറീടും ദേവ, നിന്ദ്രനും ചന്തമോടെൻ
നാവിലേറീടും ദേവി, വിഷ്ണുവും വേദം നാലും
കാളമേലേറും രുദ്രൻ മററുള്ള ദേവന്മാരും
കാണാത്ത വസ്തുവിന്നായ് കമ്പിട്ടു തുമ്പീയുള്ളു 1

ഞാ,നാരെന്നുള്ളമേതോ ഞാൻ കൊള്ളും ഗാനമേതോ
എന്നെയാരറിയും ? നാഥനെന്നെ കൈക്കൊണ്ടില്ലെങ്കിൽ
വൻതലയോട്ടിൽ പിച്ചയേററുണ്ണും നായകന്റെ
ചെന്താമരക്കാലിൽ തൊട്ടൂതുമോ തുമ്പീവേഗം. 2

ഒന്നുപോയ് തൊടാൻമാത്രം, പൂവിങ്കൽ, മട്ടു കിട്ടാൻ
വേണ്ടിയുംമാത്രം വണ്ടേ! കാത്തു കാത്തിരിക്കാതെ
ദർശനം ചെയ്യുന്തോറും പ്രാർത്ഥിച്ചു നില്ക്കുന്തോറും
വിശ്വത്തെക്കളിപ്പിക്കുമീശന്റെയാനന്ദത്തേൻ
ഉണ്ടിടാൻ വന്നീ,ടസ്ഥിപഞ്ജരം ചലിപ്പിക്കാ-
നുണ്ടു കൈലാസേശ പാദാബ്ജത്തിങ്കലോർക്കു 3

ഒപ്പമായ്ത്തനിക്കാരുമില്ലാത്തവനെ മുൻ ക-
ണ്ണപ്പൻ ഭജിച്ചു, പിന്നീടാളില്ലാതിരിക്കുമ്പോഴും
എന്നെക്കനിഞ്ഞുനല്ലോനാക്കിച്ചെയ്തെനിക്കെല്ലാം
തന്നോരെൻ ഗുരുപാദം തൊട്ടു നിന്നൂതു തുമ്പീ! 4

---

3 വിഷയാനന്ദത്തിനും ബ്രഹ്മാനന്ദ (നിത്യാനന്ദ) ത്തിനുമുള്ള വ്യത്യാസത്തെ പറയുന്നു. പൂവിലെത്തേൻകുടിച്ചാൽ എത്രയോ പൂവിലെത്തേൻ, അതും എന്നുമെന്നും, കുടിക്കേണ്ടതായ വരും. പുറമേ അതു നാക്കിനുമാത്രം മധുരിക്കും. ഈശ്വരസ്വരൂപത്തിൽ നിന്നു കിട്ടുന്ന തേൻ (അമൃതം) ദേഹം മുഴുവനും മധുരിപ്പിക്കും.

ദേവർക്കും ദേവരായോരീശ്വരന്മാർക്കും സത്യ
ദേവനായിരിപ്പോനെ വിട്ടന്യ ദേവന്മാരെ
ദൈവങ്ങളെന്നു ചൊല്ലും ലോകത്തെനിക്കു സത്യ
ദേവനായ് നിന്നവന്റെ പാദത്തിലൂതു തുമ്പീ! 5

നേടും ധനങ്ങൾ, വിദ്യാ, മാനം, കുലം, കളത്രം
വീടുമീജന്മം മൃത്യു, പുത്രാദികൾക്കുമെല്ലാം
കാരണമായ ചിത്തവിഭ്രമത്തെത്തൊലയ്ക്കാൻ
കാരണനാകും ജ്ഞാനരാട്ടിൻ പാദത്തിലൂതു. 6

ശങ്കരനെ സ്മരിച്ചാലമൃത പ്രവാഹമുണ്ടാം,
ശങ്കിക്കുന്നെന്തേ! നാശമെന്നിയേ നിത്യംവാഴും
അപ്പദം മറപ്പേ നെക്കാണാൻ ഞാൻകൊതിപ്പീലാ,
സൽപദത്തെ പ്രാപിച്ചു വന്ദിച്ചുതുമ്പീയൂതു! 7

കൊലചെയ്യു മിന്ദ്രിയങ്ങളെല്ലാമറ്റുമാറ്റി
നാശ്മോത്തിരുന്നൊരെന്നെപ്പല്ലക്കിന്മേലിരുത്തി
പലതായ് കണ്ടതെല്ലാ മേകമാണെന്നും കാട്ടി
തന്ദിച്ചോരെൻ പിതാവിൻ പാദത്തിലൂതുതുമ്പീ! 8

കർമ്മേന്ദ്രിയങ്ങളോടുടൻ ജ്ഞാനേന്ദ്രിയങ്ങളേയും
തീർത്തൊഴിച്ചുമാനാഥൻ തൻസ്വരൂപത്തിനുള്ളിൽ
എൻപുനർജന്മത്തേയും മാറ്റിത്തന്നോരവന്റെ
വൻപദം പ്രാപിച്ചേൻ ഞാനെന്നതും തുമ്പിയൂതു! 9

---

8. നശ്വരങ്ങളായലോകവിഷയങ്ങളെപ്പററിനിന്നു മനസ്സു സ്വയം നശിക്കുന്ന ഇന്ദ്രിയജ്ഞാനങ്ങളോടുചേർന്നുനിൽക്കുന്നതിനാൽ അവ എന്നെയും നശിപ്പിക്കുന്നു. നീ കനിഞ്ഞു് ഇപ്പോൾ എന്നെ (പല്ലക്കിൽ) ആത്മസ്വരൂപത്തിൽ ആരൂഢനാക്കിയതോടെ ഞാനനശ്വരനായി. മുമ്പെന്നെ ഭ്രമിപ്പിച്ചിരുന്ന നാനാത്വങ്ങൾമാഞ്ഞു് ഞാനിപ്പോൾ ഏകത്വം അനുഭവിക്കുന്നു.

പാൽകുടി മാററിത്തള്ള തള്ളീടും കന്നിനെപ്പോ—
ലിങ്ങെൻ വിഭൂതിയുണ്ണാൻ വയ്യാതിരുന്നൊരെന്നെ
മാതാവിനൊപ്പം സ്നേഹിച്ചാശീർവദിച്ച പൂർണ—
വെൺമതിക്കുളിർ വിശ്ശും പാദത്തിലൂതു തുമ്പീ ! 10

പേയ്ക്കുരങ്ങൊപ്പം ചിത്തവിഭ്രമമുള്ളോൻ ഞാനെ—
ന്നാക്കാതുരുക്കിവിട്ടെൻ ചിത്തം വിശുദ്ധിചെയ്തു്
അന്നങ്ങളാൽ വിളങ്ങീടും ചിദംബരത്തിങ്ക—
ലെന്നെയും കൊണ്ടുപോകും നാഥനെപ്പാടൂ തുമ്പീ! 11

ഇല്ലെനിക്കൊരു ഭക്തിയീശനോടെന്ന കാര്യം
നല്ലപോലെനിക്കുമെന്നീശനുമറിഞ്ഞീടാം
ആക്കമിന്നറിഞ്ഞീടാനായിട്ടിവന്നെദാസ
നാക്കിക്കൊണ്ടോനെപ്പോയപ്പാദത്തിലൂതു തുമ്പീ ! 12

വിശ്വസൃഷ്ടിക്ക വിത്തായ്, സൃഷ്ടിക്കതീതനായി
പരിമളക്കുന്തലാളുമയോടൊത്തുവാണും
ശുദ്ധമായ് രൂപമേന്തിദൃശ്യങ്ങളായി നിന്ന—
രൂപവുമായിനില്ക്കും നാഥനെത്തൊഴു തുമ്പീ! 13

എന്നെയെൻനാഥൻശക്തിയുക്തനായ്ക്കൊണ്ടില്ലെങ്കി—
ലെന്നാഥനോടു ഞാനെൻ ചിന്തയുമേകമാമോ?
സ്വർഗ്ഗവും ദിക്കുപത്തുമൂഴിയുമായോരെന്റെ
നായകപ്പദപ്പൂന്തേനിന്നെ നീയൂതുതുമ്പീ! 14

---

12. 'അവനേഞാൻ' എന്ന ചിന്തയിലിരുന്നതിനാൽ എനിക്കവനോടു പ്രത്യേകം ഭക്തിതോന്നിയതേയില്ല. ഇപ്പോഴാം ലോകമുഴുവനറിയത്തക്കവണ്ണം അപേക്ഷകൂടാതെതന്നെ അവൻ എന്നെ ഭക്തനാക്കിയിരിക്കുകയാണ്. ഈഭാഗ്യം മററാർക്കുലഭിക്കും ?

14. വിശ്വസൃഷ്ടിക്കു ഹേതുവാണെങ്കിലും ശിവൻ അതിനോടു ബന്ധമില്ലാതിരിക്കുന്നു, ഭാര്യയായി ഉമാദേവിയുള്ളതിനാൽ കുടുംബിയാണെങ്കിലും ഉമയെ ദേഹാർദ്ധമാക്കിയതിനാൽ അകുടുംബിയായുമിരിക്കുന്നു. സ്വയം രൂപംകൊണ്ടു് ലോകവിഷയാദികളായിനിന്നാലും ശിവൻ അരൂപിയാണു്.

എന്നെയെൻനാഥൻ ശക്തിയുക്തനായ്
ക്കൊണ്ടില്ലെങ്കി-
ലെന്നാഥനോടു ഞാ, നെൻ ചിന്തയുമേകമാമോ?
സ്വർഗവും ദിക്കുപത്തു മാഴിയുമായോരെന്റെ
നായകപ്പദപ്പൂന്തേനുണ്ടു നീയൂതു തുമ്പി! 15

മാനസം കണ്ടുപോരാനൊക്കാത്തൊരീശനെത്താൻ
ജ്ഞാനത്താൽ കണ്ടവൻ പിൻപ്രത്യക്ഷനായി നിന്നു
ആനന്ദരൂപനായ് നിന്നെനിക്കു മുക്തി നൽകി-
ഞാനപേക്ഷിക്കുന്നു നീ തൽപദമൂതു തുമ്പി! 16

നശ്വരലോകസമ്പത്താർജിച്ചതേ നമുക്കു
ശാശ്വതമെന്നു മിഥ്യാബോധത്തിൽ താഴുമെന്നെ
ഉദ്ധരിച്ചിട്ടെന്റെ യജ്ഞാന മാറ്റിച്ചെയ്യ
ചിത്തൊളിരൂപൻതന്റെ പാദത്തിലൂതു തുമ്പി! 17

ആടയായ് പുലിത്തോലുടുത്തു, കുണ്ഡലം കാതി
ലാട്ടുംവിധം ധരിച്ചു, പാലൊളിഭസ്മംപൂശി,
ദേഹാർദ്ധമായിപ്പെൺരൂപത്തെയും കണ്ടെന്നാകി-
ലൂഹിക്കാം ശിവനെന്നു തല്പദമൂതു തുമ്പി! 18

താമരപ്പൂവിൽ വാഴും ബ്രഹ്മനും വിഷ്ണുപോലു-
മാമയത്തോടു മുക്തിക്കൊക്കാതെ മാറിനിൽക്കെ
ശ്വാനനും പീഠമിട്ടിരുത്തുംപോൽഭോഷനാ മീ-
ഹീനനും മുക്തിപീഠം തന്നോനെത്തൊഴൂ തുമ്പി! 19

---

15. സൃഷ്ടിനടത്തുന്നതുമൂലപ്രകൃതി (ശക്തി) യാണു്. ഞാൻ ആസൃഷ്ടിയിൽ പെട്ടവനെന്നിരിക്കെ ശിവനെച്ചേരാൻയാതൊരുപഴുതുമില്ല. ശിവൻശക്തിയോടുനിൽക്കുക കാരണം എനിക്കു ശിവനെച്ചേരാൻ കഴിഞ്ഞു.

# 14. തിരുച്ചാഴൽ

(ശിവകാരുണ്യം)

ഭസ്മം പൂശുന്നു നാഥൻ പാമ്പിനെ ധരിക്കുന്നു,
ചൊല്ലൂ, രഹസ്യമല്ലെന്നാകി, ലെന്തിന്നോ തോഴി!
ഭസ്മം പൂശുന്നതും മേൽ പാമ്പിനെ ധരിപ്പതും
ഭൂമിയിൽ ജീവന്മാരെ രക്ഷിച്ചുകൊള്ളാനല്ലോ. 1

കീറിപ്പറിഞ്ഞവസ്ത്രം തച്ചുടുക്കുന്നു, തന്റെ
കൗപീനം പോലെ നാഥനെന്തിന്നെന്നുരച്ചീടു
വേദങ്ങളെല്ലാം തന്നരഞ്ഞാണായ്ത്തീർന്നുവെന്ന
വേദാന്തസാരമാത്രേ കൗപീനമായതോർക്കു

ആലയം ശ്മശാനം തന്നാടയോ പുലിത്തോലും
ഇല്ലച്ഛ, നമ്മമാരു മീശൻ തനിച്ചിരിപ്പോൻ
താനേകനാണെന്നാലു മീശന്നു കോപംവന്നാ—
ലീജഗത്തപ്പോൾ ഭസ്മധൂളിയായ് ഭവിച്ചീടും. 8

---

1. ചാഴൽ— പെൺകുട്ടികളുടെ ഒരു കളിയാണ്.
2. ലോകം നശ്വരമാണെന്നും മിഥ്യാനാശത്തിൽ സനാതന ബ്രഹ്മത്തിന്റെ നിത്യ മംഗളത്വം പ്രകാശിക്കുമെന്നും സൂചിപ്പിക്കാനാണ് ശിവൻ ഭസ്മം ധരിക്കുന്നത്. സംസാര ജീവിതം വിഷമയമാണെന്നതിനെ ശിവൻ പാമ്പു ധരിക്കുന്നതു സൂചിപ്പിക്കുന്നു. ജീർണ വസ്ത്രങ്ങളുടുക്കുന്നത് ദേഹമേ അന്താണെന്നു കാണിക്കാനുമാണ്.
3. എല്ലാം ഒടുങ്ങിയയിടത്തു താനവ ശേഷിക്കുന്നുവെന്നതിനെ ലോകത്തറിയിക്കാൻ വേണ്ടി ശിവൻ ശ്മശാനത്തു തന്നെ ആവസിക്കുകയാണ്. താൻ അഹങ്കാരത്തെ അടക്കുന്നവനാണെന്നു കാണിക്കാൻ പുലിത്തോലുടുക്കുന്നു. ശിവൻ സ്വയംഭൂവാണ്, സർവ്വ സങ്കല്പങ്ങൾക്കും താനാണാധാരമെന്നു കാണിക്കാൻ ഏകാന്തതയിലിരിക്കുന്നു.

ബ്രഹ്മാവിനേയും കാമനേയും മൻകാലനേയു
മങ്കത്താൽ ശിവൻ ദണ്ഡിച്ചെന്തിനോ ചന്ദ്രനേയും?
ദേവാദികൾക്കിച്ചെയ്തതെല്ലാം ജയം വരുത്താൻ
ഹേതുവായ് ഭവിച്ചില്ലേ തോഴീ! നീകുഴലൂതു. 4

നാന്മുഖൻ വിഷ്ണുവും പണ്ടടിമുടി തേടിടീട്ടും
കാണാനൊക്കാതെ പാതാളം മുതലഗ്നിയായി
അണ്ഡവും താണ്ടി നിന്ന ഹേതുവെന്തവർക്കള്ളോ-
ഹങ്കാരം തീർക്കാനെന്നും തോഴിയേ! കുഴലൂതു. 5

കാന്തയാം ശക്തിയെദ് ദേഹാർദ്ധമായ് വഹിച്ചത്
ഗംഗയെക്കാന്തയാക്കി ജടമേലണിഞ്ഞതന്തേ ?
ഈ വിധം നിയന്ത്രിച്ചതില്ലെങ്കിൽ ഗംഗപായും
വേഗത്തോടൂഴിയേയു മാഴിയിൽ കലക്കീടും.

പാൽക്കടൽ തന്നിൽ നിന്നും പൊങ്ങിയ കാകോളത്തെ
ഭക്ഷിച്ചതെന്തേ നാഥ,നങ്ങനെ ചെയ്തില്ലെങ്കിൽ
ബ്രഹ്മാ വിഷ്ണുക്കളാകും മുഖ്യ ദേവന്മാരെല്ലാ-
മമ്മഹാസാഗരത്തിൽ ചത്തു വീണീടുമല്ലോ. 7

നിത്യം ചിദംബരത്തിലർദ്ധനാരീശനായി
നൃത്തമാടുന്നു നാഥനെന്തിനെന്നോതു തോഴീ !
ആനന്ദമെന്താണെന്നീ ലോകത്തു ജീവിതത്തിൽ
മാനവന്മാരും കാണ്മാനെന്നും നീ കുഴലൂതു ! 8

---

5. ശിവൻ അഗോചരനായിരിക്കുന്നതു ലോകത്തിന്റെ അഹന്തയെ തീർക്കാനാണ്.

8. ചിദംബരത്തിലെ നൃത്തം ഏകത്വത്തിനാലും ഏകാന്തതയാലും ലഭിക്കാവുന്ന ആനന്ദത്തെ ലോകത്തെ അറിയിക്കാനാണ്.

അന്തമില്ലാത്തൊരീശൻനായ്ക്കൊത്തൊരെന്നുടക്കൽ
വന്നെത്തിയെന്നെയാനന്ദാബ്ധിയിൽ മുക്കിയല്ലോ
എന്നെച്ചവിട്ടിത്താഴ്ത്തും തൽചരണാഭ വിണ്ണിൽ
വിണ്ണോരും കണ്ടില്ലാത്തതെന്തു നീ വലം വയ്ക്കു 9

എന്തൊരു വേഷം പെണ്ണേ! നാഥനാ ണരമ്പസ്ഥി
പഞ്ജര, മോടും ധരിച്ചീടുന്നു നിത്യം തോളിൽ
ബ്രഹ്മാവും വിഷ്ണുവും ചത്തറുപോം പ്രളയത്തിൽ
പെങ്ങിവന്നെന്നോരസ്ഥികൂടത്തെച്ചുമന്നെന്നോ? 10

ഊണിന്നൊരോടു, ണ്ടുടുത്തിടുവാൻ പുലിത്തോലും
നിദ്രക്കുണ്ടല്ലോ ചുടുകാടുമെന്നിരിപ്പോനെ
ആരു ചെന്നാദരിക്കാനുണ്ടെന്നു കേട്ടാലുമ്പർ
നാഥനാമിന്ദ്രൻ, ബ്രഹ്മാ വിഷ്ണുവും ചെല്ലു മാദ്യം 11

പർവ്വതരാജൻ തന്റെ പുത്രിയെപ്പരസ്യമായ്
ശർവ്വനു കല്യാണം ചെയ്തേല്പിച്ചതെന്തിനെന്നാൽ
ഈവിധം ശിവൻവേട്ടില്ലെങ്കിലോലോകം തന്നരം—
ചൈതന്യഭാവം വീണ്ടും നിലനിൽക്കാതെപോവും 12

---

10 ശിവൻ അസ്ഥികൂടങ്ങളെ ചുമക്കുന്നതു് ജഡം ജീവനെ വഹിക്കുകയല്ല, മറിച്ചു് ജീവൻ ജഡത്തെ വഹിക്കുകയാണെന്ന സത്യത്തെ ഉണർത്താൻ വേണ്ടിയാണു

11. ബ്രഹ്മാ, വിഷ്ണു തുടങ്ങി ദേവന്മാരും മററു ദേവാദികളും തന്നെ വന്നുവന്ദിക്കുമാറു് ശിവൻ ചുടുകാട്ടിൽചെന്നു ആഹാരമിരക്കുന്നതിനു് കയ്യിൽ ഓടുമായിരിക്കുന്നതു് ലോകത്തു് കേവലത്വത്തിന്റെ മഹിമയെ കാണിക്കുന്നതാണു്.

12. ചൈതന്യത്തിനു് (ശിവനു) നിവൃത്തി വൃത്തി എന്നു രണ്ടു ഭാവമുണ്ടു്. ലോക സൃഷ്ടിക്കു് വൃത്തി ചൈതന്യമാണാവശ്യം. അതിനാൽ ബ്രഹ്മ ചൈതന്യം സ്വയം രണ്ടായിപ്പിരിഞ്ഞു് ഈശ്വരനും മൂലപ്രകൃതിയുമായിത്തീരുന്നു. ഈശ്വരസാന്നിദ്ധ്യത്തിൽ മൂല പ്രകൃതിയാണു്. സൃഷ്ടി നടത്തുന്നതു് ഈ പ്രകൃതി മായയാണു്. പാർവ്വതി അതിനാൽ ശിവൻ മൂലം ലോക നന്മയുണ്ടാകാൻ വേണ്ടി ഹിമവാൻ പാർവ്വതിയെ ശിവനു സംഭാവന ചെയ്യുകയുണ്ടായി.

തേൻ ചുരന്നൊഴുക്കീടും ചിത്സഭതന്നിലാടും
ദേവൻ തൻ നൃത്തമാലംകാട്ടിലും ചെയ്തില്ലെങ്കിൽ
മാംസംനുറുക്കീടുന്ന വേലായുധത്താൽ കാളി
ഹിംസിച്ചീലോകത്തെത്തന്നാഹാരമാക്കിത്തീർക്കും. 3

ആനയുമശ്വം തേരും തേടാതെ കാളതന്മേൽ
യാനം ചെയ്യുന്നതെന്തേ! ശിവ' നെന്നെന്നെക്കേട്ടാൽ
മന്ദസ്മിതാഗ്നിതൂകി മുപ്പുരം ചുട്ടദേവ–
ന്നന്നേമുതൽക്കു വിഷ്ണു കാളയായ് ചമഞ്ഞല്ലോ. 14

പണ്ടൊരു കല്ലാലിൻ കീഴ് സനകർ നാലുപേർക്കും
വേദങ്ങൾ നാലുമോതി, വേദാർത്ഥ സാരമോതി
ധർമ്മാർത്ഥ കാമം മൂന്നും ചുട്ടെരിച്ചിട്ടൊടുക്കം
മോക്ഷത്തിൽ പാദമൂന്നിക്ഷേത്രത്തിൽ നിന്നാടീട്ടു
കുക്ഷിക്കാഹാരം തേടിത്തെണ്ടിയ നാഥനെപ്പിൻ
കീർത്തിച്ചീടുന്നു ലോകമീശനെന്നെന്തേ, തോഴി!
വേദവാക്യങ്ങൾ നാലും സ്പർശിക്കാൻ കഴിഞ്ഞീടാ–
'താദിയേ! നാഥാ! എന്നൊടുങ്ങുന്നിവന്റെ മുമ്പിൽ 15

---

1 . കല്ലാൽചുവട്ടിൽവച്ച് ശിവൻ സനകർ നാലുപേർക്കും ജ്ഞാനോപദേശം കൊടുത്തപ്പോൾ താൻ നിത്യ മുക്തിസ്വരൂപനായതുകൊണ്ട് ധർമ്മാർത്ഥകാമം മൂന്നാ ഉപദേശിക്കേണ്ടിവന്നില്ല. നാലാമത്തെ മോക്ഷം അനുഭവവുമാണ്. അതിനാൽ മോക്ഷാനുഭൂതിയെത്തന്നെ പ്രദാനം ചെയ്തു.

17. ശിവന് പ്രകൃതാപ്രകൃതഭേദം പോലുമില്ലാത്തതിനാൽ ചതുർവേദ മഹാവാക്യങ്ങൾക്കും ഇവനെ വർണിക്കാൻ കഴിയുന്നില്ല. പരോക്ഷമായി നിരൂപിക്കാനേ കഴിയുന്നുള്ളു എന്നു സമ്മതിച്ചുകൊണ്ട് അവ ഇവന്റെ മുമ്പിൽ അസ്തപ്രായങ്ങളായി ഒഴിഞ്ഞു മാറുന്നു.

പുള്ളികലം പാറും പുലിത്തോലിവനാടയാക—
മുള്ളംകൊല്ലുന്ന കാകോളം തനിക്കൂണമാവും
ഉള്ളതപ്പോഴുമുണ്ട് നിത്യത്വം സംശയിക്കാ—
നുള്ളതെന്നുള്ള ചൊല്ലീടുന്നതിന്നൊപ്പമായി. 18

മുന്നമാൽത്തണലിൽക്കൂടി സനകാദികൾക്ക നാഥ—
നന്നതജ്ഞാനമേകിയെന്തിനെന്നോളു തോഴീ!
സത്യത്തെ ബോധിപ്പിച്ചില്ലെന്നാലവർക്ക പിന്നും
സത്യമല്ലാത്ത ദേഹബോധം സ്ഫുരിക്കുമല്ലോ. 19

---

19. സനകാദി ശിഷ്യന്മാർ പരിപക്വന്മാരായതിനാൽ അവർക്ക് ഒട്ടുവിലത്തെ അനുഭവേ സത്യത്തെ പഠിപ്പിച്ചു. അങ്ങനെ ചെയ്തില്ലെങ്കിൽ അവർ, മുൻപുണ്ടിരുന്ന ദേഹബോധം വീണ്ടും അങ്കുരിച്ചധപ്പതിച്ചവരായിത്തീരും.

# ൧൫ തിരുപ്പൂവല്ലി

(മായാവിഷം മാററുക)

തന്നരുളും പാദമെന്മേലീശൻ പതിപ്പിച്ചപ്പോ
ളെന്നിന്ദ്രിയങ്ങളെല്ലാമെന്നെ വിട്ടൊഴിഞ്ഞായി
ദുഃഖാബ്ധിയിൽ ഉരുത്താം ചിത്തംബരത്തിലാടി
നില്ലോരിവനെപ്പാടിപ്പൂ വല്ലിയിറുത്തീടാം 1

അച്ഛനായെനിക്കമ്മയായും ബന്ധുക്കളായും
തീർന്നന്യ ബന്ധമെല്ലാം തീർത്തെന്നെ രക്ഷിച്ചോനേ!
ശ്രീവസിച്ചീടും മത്തൂരിൽ പ്രതിഷ്ഠകൊള്ളും
ദേവനേ! നിന്നെപ്പാടിപ്പൂവല്ലിയിറുത്തീടാം 2

നായെക്കാളും കേടാമെന്നെയും പൊരുളാക്കിവച്ച
തായെക്കാളും സ്നേഹം കാട്ടിത്താലോലിച്ചോരുനാഥൻ
ജന്മംമേലില്ലാതാക്കി, കർമ്മത്തെ മണ്ണിൽ മൂടും
നന്മയെച്ചൊല്ലിപ്പാടിപ്പൂവല്ലിയിറുത്തീടാം 3

---

1. പരസ്പര വിരുദ്ധമായ അറിവുകളെത്തരുന്നതിനാൽ ഇന്ദ്രിയ ജ്ഞാനങ്ങളൊന്നും തന്നെ യഥാർത്ഥമല്ല. അതിനാൽ അവയുടെ ഒഴിവിൽമാത്രം സത്യമായ ആത്മജ്ഞാനം അനുഭവമാകുന്നു എന്നു താല്പര്യം. ഇന്ദ്രിയങ്ങളൊഴിയുമ്പോൾ മനസ്സും ഒഴിയുന്നു. തൽസ്ഥാനത്തു് ജീവൻ ചിദാഭാസനായി പ്രകാശിക്കുന്നതിൽ (മുഖക്കണ്ണാടിയിൽ മുഖം എന്നതുപോലെ) ആത്മാവു് പ്രതിബിംബിക്കുന്നു.

3. പട്ടിക്കു് ലോകത്തു് ഏറ്റവും വലുതും ഏറ്റവും ചെറുതുമായ സ്ഥാനമാണുള്ളതു്. അതുപോലെ തീറ്റികൊടുക്കുന്നവനെപ്പറ്റിനായ്ക്കുള്ള സ്നേഹവും സുപ്രസിദ്ധമാണു്.

"കൊല്ലും കരീന്ദ്രനിരയിട്ടൊരുപാക്കനേയും
കൊല്ലുമ്പൊഴും ശുനക, നോർക്കുക, കാലു നക്കും' '

ചന്തമേറും ചിദംബരത്തിൽ വാഴുംനടേശൻ
തന്നെപ്പോയ് വണങ്ങാതോരർക്കേണ്ടു പിന്ദ്രന്മാർക്കും
അഗ്നിക്കും വീരഭദ്രകൈകളാൽ പരുക്കേറ്റ
നഗ്നസത്യത്തെപ്പാടിപ്പൂ വല്ലിയിറുത്തീടാം 4

ജീവന്മാർക്കെല്ലാം തന്നെ വന്ദിക്കാൻ ദേഹംനൽകി
ജീവന്മാർക്കെല്ലാം തന്നെക്കീർത്തിക്കാൻ വായുംനൽകി
സമ്പർക്കം പുലർത്തീടാനിന്ദ്രിയങ്ങളുംനൽകി-
ട്ടംബരത്താടുവോനായ് പൂവല്ലിയിറുത്തീടാം 5

നമ്മൾക്കു മുക്തിമാർഗം കാട്ടിയിട്ടവൻ വീണ്ടും
നമ്മൾക്കെട്ടുന്നില്ലൂ പ്രാപ്യനായെല്ലായ്പോഴും
മുജ്ജന്മ കർമ്മമെല്ലാം മിഥ്യയെന്നുണർന്നീടാ-
നിജ്ജന്മമേകിയോനായ് പൂവല്ലിയിറുത്തീടാം. 6

നീണ്ടനാൾ ഞാൻ പൂജിച്ചു സേവിക്കയാലെൻഫാല
മണ്ഡലത്തവൻ പാദംവച്ചനുഗ്രഹിച്ചല്ലോ
കല്ലുരുക്കുംപോലെൻ നെഞ്ചുരുക്കിസ്നേഹവായ്പിൻ
കല്ലോലംസൃഷ്ടിച്ചോനായ് പൂവല്ലിയിറുത്തീടാം 7

---

5 എന്തോ കാരണവശാൽ പരമാത്മാവിനെ വിട്ടുപിരിഞ്ഞ ജീവാത്മാക്കൾ മടങ്ങി പരമാത്മാവിനെ പ്രാപിക്കുന്നതുവരെ, ആയത്നത്തിൽതന്നെ (അജ്ഞതയിൽ കൂടിയാണെങ്കിലും) ലോകത്തലഞ്ഞുതിരിയും. ഈ പ്രയാണത്തിൽ പല ഉപാധികളെയു സ്വീകരിക്കും. ഇത്തരമുണ്ടാകുന്ന ജീവസ്ഥൂലസൃഷ്ടി വിധാനങ്ങളെല്ലാം തന്നെ ജീവാത്മാക്കളുടെ ആത്മസാക്ഷാൽക്കാരത്തിനുതകുന്നവിധത്തിലാണെന്നതിനെ സൂചിപ്പിക്കുകയാണ്.

6. മുക്തിലാഭത്തോടുകൂടി താൻ ജനിച്ചിട്ടേ ഇല്ലെന്നറിയുന്നതിനാൽ മുജ്ജന്മങ്ങൾ വ്യവഹാരത്തിനുപോലും അവശേഷിക്കുന്നില്ല. ഈ സൃഷ്ടി എന്തിന് ? സൃഷ്ടി ഇല്ലെന്നറിയാൻ തന്നെ എന്നു സാധു ഗോപാല സ്വാമി അരുളിചെയ്യുന്നു.

ആശയാലാവർത്തിക്കും ജന്മത്തെത്തീർത്തീടാനാ-
യാശിച്ചേൻ നെററിയിൽ തൻ പാദമർപ്പിച്ചനാഥൻ
പാൽക്കടൽ സമ്മാനിച്ച കാകോളം കപാലത്തി-
ലേററുണ്ടഗാനം പാടിപ്പൂവല്ലിയിറുത്തീടാം

പാൽ, തേം നമ്മുളും ചേർന്ന സ്വാരസ്യത്തോടെ നള്ളം
ചാലേകരാർന്നെടുക്കം ദേവൻെറ ചിലമ്പേലും
പാവനപാദപത്മം പൂജിക്കം മാർഗമാർക്കം
ശോഭനമാണെന്നോതിപ്പൂവല്ലിയിറുത്തീടാം 9

ഇന്ദ്രനും, ബ്രഹ്മാ, വിഷ്ണുദേവർക്കും നാഥനായി
നിന്നാലും ഗുണങ്ങളോ നാമമോ തനിക്കെന്യേ
വാരിധിവിഷം തനിക്കൂണെന്നാമെന്നാഥൻെറ
ചിരിനെപ്പാടിപ്പാടിപ്പൂവല്ലിയിറുത്തീടാം 10

കല്ലാലിൻ കീഴിൽ നാഥൻ വേദം വെളിപ്പെടുത്തി-
ച്ചൊല്ലി മുമ്പുമ്പർകോനും മാമുനിവരന്മാർക്കും
അന്നവൻ തൻപാദത്താൽ പൂജിക്കപ്പെട്ട കൊന്ന-
പ്പൂമരന്ദത്തെപ്പാടിപ്പൂവല്ലിയിറുത്തീടാം 11

ബുദ്ധിയിൽ, ചിത്തത്തിലും ചിത്രംപോൽ പതി
ഞ്ഞീടാൻ
തൻ പാദപത്മയുഗം [illegible]
നിത്യം ചിദംബരത്തിലാടും മഹേശ്വരൻെറ
നൃത്തത്തെ നോക്കിപ്പാടിപ്പൂവല്ലിയിറുത്തീടാം 12

---

8. ആശ അവശേഷിക്കുന്നവർക്കേ പുനർജന്മമുള്ളു.
10. നാമരൂപാദി ഗുണങ്ങളൊന്നും ശിവനില്ല ഗുണങ്ങളും നശ്വരങ്ങളായതിനാൽ ശിവൻമാത്രം സത്യനും സനാതനനുമാണെന്ന താല്പര്യം.

അഗ്നി, ശർക്കന്മാ, രന്തകാസുരൻ, യമൻതാനും
ചെങ്കണ്ണെഴുന്ന വിഷ്ണു, ബ്രഹ്മാവു, മിന്ദ്രൻ, ചന്ദ്രൻ
എന്നിവർക്കെല്ലാം ശിക്ഷയേൽപിച്ചോരീശൻ തന്റെ
യുന്നതഗാനം പാടിപ്പൂവല്ലിയിറുത്തീടാം. 13

തെരുരും ചുഴന്നീടും പെരുന്തുറയ്ക്കീശൻ തന്റെ
ചീരെഴും ചിലമ്പൊലി കാതിനാൽ കേട്ടുള്ളത്തിൽ
ഭക്തിമൂത്തെഴും നല്ലൊരാനന്ദം തൂകിത്തൂകി
നൃത്തംനടിച്ചു പാടിപ്പൂവല്ലിയിറുത്തീടാം. 1

അശ്വത്ഥത്തിന്മേൽ ചരിച്ചു മധുരയ്ക്കുള്ളിൽ പുക്ക
വിശ്വംവിളക്കും പ്രകാശത്തോടെ നിന്നെന്നിക്ക
സദ്ഗുരുവായിത്തീർന്നനുഗ്രഹം തരാൻപോന്ന
നിർഗ്ഗുണൻ തന്നെപ്പാടിപ്പൂവല്ലിയിറുത്തീടാം 15

---

13. ദക്ഷയാഗത്തിൽ വീരഭദ്രൻ അഗ്നിയുടെ കരങ്ങളെ ഛേദിച്ചു. വിഷ്ണുവിന്റെ മാറത്തടിച്ചു. ബ്രഹ്മാവിന്റെ തലയിൽ കൊട്ടി ഇന്ദ്രനെ വെട്ടി വീഴ്ത്തി. ചന്ദ്രനെ കാലുകൊണ്ടുമെതിച്ചു ദക്ഷനെയും യക്ഷനെയും കൊന്നു. മാർക്കണ്ഡേയനുവേണ്ടി യമനെ പ്രഹരിച്ചു. കൈലാസംമറിക്കാൻ വന്ന രാവണനെ വിരലാലമർത്തി ഞെരിച്ചു.

# 16. തോണോക്കം

(പ്രപഞ്ചശുദ്ധി)

കാനൽ നീർത്തടാകത്തിൽ താമര പൂത്തുലാവും
കാഴ്ചയെക്കണ്ടു ദാഹം തീർക്കുവാനോടിച്ചെല്ലും
ഭ്രാന്തിയെമാറ്റിച്ചെയ്യു വിജ്ഞനോടൊത്തുചേരാൻ
മാനിനിമാരേ നിങ്ങൾ തോണോക്കം തുള്ളിയാടൂ.

ചത്തും ജനിച്ചും നിത്യം ദുഃഖിച്ചിടാതിരിക്കാൻ
ബുദ്ധിയോ, ടയൻ ചിറ്റു തൊട്ടോരും കണ്ടീടാതെ
ചിത്തംബരത്തിലാടുമീശന്റെ പാദംചേരാൻ
സുന്ദരിമാരേ! നിങ്ങൾ തോണോക്കം തുള്ളിയാടൂ. 2

ഈശ്വരപ്രീതിക്കായി മംഗല്യ സാധനങ്ങ-
ളർപ്പിച്ചു പൂജചെയ്യുമാറു മെന്നിരിക്കുമ്പോൾ
കണ്ണപ്പനെച്ചിലേകിയീശനെ പ്രസാദിപ്പി-
ച്ചെന്നതു പാടിപ്പാടിത്തോണോക്കം തുള്ളിയാടൂ 3

---

1. തോണോക്കം— (തോൾ + നോക്കം) പെൺകുട്ടികൾ തോളോടുതോൾ കൈ കോർത്തു പിടിച്ച് പാടിക്കളിക്കുന്ന ഒരു കളി. കാനൽ നീർ കാഴ്ച— സൂര്യരശ്മി മരുഭൂമിയിൽ പതിക്കുമ്പോൾ തെററായി തോന്നിപ്പിക്കുന്ന ജലപ്രതീതി.

കാഴ്ച തെററാണെന്ന അറിവില്ലാത്തതിനാൽ കണ്ടതു സത്യമാണെന്നു വിശ്വസിച്ചു പോകുന്നു. ഈ ജഗത്തിനെയും, അങ്ങനെ സത്യമാണെന്നു വിശ്വസിച്ചു പോവുകയാണ്,

3. ലോകം സാധാരണമായ്, ഭക്ത്യാദരവുകളോടുകൂടി വിശിഷ്ടഭോജ്യങ്ങളെ നിവേദിച്ചാണ് ഈശ്വര പൂജ നിർവഹിക്കുന്നത്. കണ്ണപ്പൻ എന്ന ശിവഭക്തന്റെ പക്കൽ ഇതുകളൊന്നുമില്ല. ഒരേവസ്തു ഉള്ളത് സ്നേഹംമാത്രം. താൻ തിന്നതിന്റെ അവശിഷ്ടം ദേവനൂട്ടിപ്പൂജിക്കുമത്രെ

അംഗനമാരേ! കേൾക്കിനെന്നഹങ്കാരം തീർന്ന
സംഗതിയാലെൻ ജീവബോധവും തൊലത്തീടാൻ
തൻചിലമ്പൊലി കേൾപ്പിച്ചാടും ചിദംബരേശൻ
തൻചരണങ്ങൾ കുപ്പിത്തോണോക്കം തുള്ളിയാടൂ. 8

ത്രിപുരയിൽ തപസ്സേറീടുന്ന രാക്ഷസന്മാർ
മൂവരുമഗ്നിയാലപ്പട്ടണം വെന്തീടുമ്പോൾ
വേകാതെ രക്ഷപ്പെട്ടെൻ നാഥന്റെ കാവലാളായ്
ത്തീരുകയാലെന്നോതിത്തോണോക്കം തുള്ളിയാടൂ 9

വിഷ്ണു മുമ്പീശനെ പൂജിച്ചപ്പോൾ സഹസ്രാബ്ജ
ത്തിങ്കലൊന്നിന്നു കുറഞ്ഞിത്തൻകണ്ണു ചൂഴ്ന്നർപ്പിച്ചാൻ
പ്രീതനായീശൻ വിഷ്ണുവിന്നു ചക്രായുധം സ-
മ്മാനിച്ചതന്നെപ്പാടിത്തോണോക്കം തുള്ളിയാടൂ. 10

ബ്രഹ്മാവും വിഷ്ണുവും മുമ്പറിയാതെ തങ്ങളേ മേ-
ലെല്ലാർക്കുമെന്നു ചൊന്ന വാദത്തെത്തീർക്കാനീശൻ
അഗ്നിതൻ രൂപം പൂണ്ടവർക്കു തൻ മുമ്പിലേ നി-
ന്നു ജ്വലിച്ചതു ഘോഷിത്തോണോക്കം തുള്ളിയാടൂ. 11

ജന്മങ്ങളേറെ [illegible] ഞങ്ങളെപ്പോഴ്
കുമ്പിട്ടു കാലമെല്ലാം പാഴാക്കിക്കളഞ്ഞല്ലോ
[illegible] ത്യന്തത്യാഗം ശിവൻ ദർശനം തന്നീ ജന്മ-
മുക്തിയേകുന്നതോതിത്തോണോക്കം തുള്ളിയാടൂ. 12

ചൊല്ലേറുമന്തർജ്യോതിയാണെന്നിലുള്ളതു പൂക്ക
കരയില്ലാക്കാമാന്ധ്യമേകുന്ന [illegible]
വിഷയങ്ങളിലുണ്ടാം ദൂഷ്യം [illegible] മാർഗ്ഗ-
മങ്ങോ മറഞ്ഞതോതിത്തോണോക്കം തുള്ളിയാടൂ. 13

---

9. മൂവർ—താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി
11. ബ്രഹ്മാവും വിഷ്ണുവും മുമ്പു താനാണു വലുതെന്നു പരസ്പരം മത്സരിച്ചുനിന്നപ്പോൾ അവരുടെ മുമ്പിലാവിർഭവിച്ച ശിവന്റെ അഗ്നിപ്രകാശത്താൽ ഇരുവരും മറഞ്ഞുപോയി. അവർ തമ്മിലുള്ള തർക്കം അങ്ങനെ അവസാനിച്ചു.
12. "ശൈവസിദ്ധാന്തമൊന്നേ സത്യമാം മതമെന്നാകിൽ
ദൈവവും പിറയെച്ചൂടും ദൈവമാം ശിവനെന്നാകിൽ
ആവോളം വാനമേനീ വൃഷ്ടിയെച്ചൊരിഞ്ഞീടൂ"
എന്നുമയ്യമാനവരുടെ അപേക്ഷാനുസരണം മഴപെയ്തുവത്രെ.

# 17. തൃപ്പൊന്നുഞ്ഞാൽ

പേരിലെ വേലൊത്തൊരക്ഷികളുള്ളോരേ !
ചീരോടു നിങ്ങളോടിന്നു ഞാനോതാം
രത്നബന്ധുക്കം നൽഗുണങ്ങളായ് മുത്തു–
മാലകൾ പാശങ്ങളായ് മേവിച്ചും
പൊന്നിനാൽ തീർത്തുള്ളൊരൂഞ്ഞാൽ പലകമേൽ
ചന്ദ്രനെച്ചൂടുന്ന ദേവദേവൻ
വാണു, തൻ പാദാംബുജച്ഛായയെൻ പീഠ–
മെന്നാക്കിയുത്തര കോശത്തിങ്കൽ
മിന്നുന്നു, തേനമ്മുറുമവൻ ചര–
ണങ്ങളെപ്പാടിപ്പൊന്നൂഞ്ഞാലാടാം. 1

അന്നങ്ങളെപ്പോൽ നടക്കും പെണ്ണുങ്ങളേ!
കണ്ണുകൾ മൂന്നുള്ളോരെന്റെ നാഥൻ
വിണ്ണോരും കാണാതെ തേടിനടന്നീടും
വണ്ണമസൃലമാം തൻപദത്താൽ
നല്ലമ്മുറിയെൻ ദേഹം കുളിർപ്പിച്ചി–
ട്ടുല്ലസിക്കുന്നോരിട മരുതൂർ
ദേശത്തിൻമേന്മയെ ലോകം ശ്രവിക്കുമാ–
റോതിപ്പുകഴ്ന്ന പൊന്നൂഞ്ഞലാടാം. 2

സർവ്വത്തിനും മൂലകാരണനായ് തന്നീ
നിർവ്വിഷയത്തിൻ സ്വരൂപനുമാം
എന്നാഥാ, നമ്പർ, തപസ്വികളും നേരി
ലൊന്നങ്ങു കാണുവാൻ കാത്തിരുന്നു

---

1. ഉത്തരകോശം—തമിഴ്നാട്ടിലുള്ള ഉത്തരകോശമങ്ക എന്ന സ്ഥലം.
2. ഇടമരുതൂർ—തമിഴ്നാട്ടിൽ മദ്ധ്യഭാഗത്തുള്ള മരുതൂർ എന്ന സ്ഥലം. ഇവിടെയും ശിവപ്രതിഷ്ഠയുണ്ട്.

പോകാതെയെൻ ഹൃദയത്തിലൊളിച്ചു വ-
ന്നേ കാന്തനായിന്നവൻ വിളങ്ങും
ഉത്തരകോശമങ്കാ പുരി തൻമേന്മ
കൊണ്ടാടിക്കൊണ്ടു പൊന്നൂഞ്ഞാലാടാം 3

നഞ്ചുണ്ട ദേവൻ തൻ കാന്തയാകുന്നൊരു
മഞ്ഞാലയാത്മജ ഗൗരിയോടും
കാരുണ്യമോടെന്റെ ഹൃത്തിന്ന കത്തു പു-
ക്കേറിയിരിക്കെ വിജ്ഞാനമാകും
ആരമ്മൂറിയൂറിപ്പെരുകും മഹാ
വാരിധി തന്നിൽ ഞാൻ മുങ്ങിടവെ
അപ്പര ബ്രഹ്മത്തിൻ വൈഭവത്തെ ച്ചെറു-
സ്വപ്നത്തിൽ പാടിപ്പൊന്നൂഞ്ഞാലാടാം. 4

ആണാണോ, പെണ്ണാണോ ഷണ്ഡനെന്നോ കണ്ണാൽ
കാണുവാൻ വിണ്ണോർക്കു മൊക്കാതെയായ്
എന്തിനും താനിന്നതീതനായെങ്ങുമേ
പൊന്തിനിൽക്കും പൊരുളെൻ പെരുമാൻ
ഉമ്പരെ രക്ഷിക്കാൻ നഞ്ചിനെയുണ്ടവ-
നുത്തര കോശമങ്കയ്ക്കധിപൻ
ചന്ദ്രക്കലാധരൻ തൻ പുകളോതിടും
മന്ത്രങ്ങൾ പാടിപ്പൊന്നൂഞ്ഞാലാടാം 5

മകരന്ദം പൊഴിയും കൊന്നപ്പൂചൂടി-
ക്കൊണ്ടുമയോടൊത്തിരിക്കുമീശൻ
കാരുണ്യവാരായ്പ്പട്ട നായ്ക്കിണയായുള്ളോ-
രിവനെത്തന്നുള്ളത്തിൽ ചേർത്തമർത്തി
ഉലകിലനശ്വരനെന്നെന്നെയാക്കിയ
പെരുമയെപ്പാടിപ്പൊന്നൂഞ്ഞാലാടാം 6

---

3. അകം പുറം വിലസുന്ന ശിവൻ ആന്തരമായി എന്റെ ഹൃദയത്തിലും ബാഹ്യമായി ഉത്തരകോശമങ്കാക്ഷേത്രത്തിലും പരിലസിക്കുന്നു.
4. ആത്മാവ്, ആത്മജ്ഞാനം, ആത്മാനുഭവം ആനന്ദം എല്ലാം ഒന്നുതന്നെ.

ആരേണങ്ങാം നിറച്ചിട്ടു പൊ—
ന്നരുവങ്ങളാം പോതമാനം തോഴിമാരേ!
ഗൂഢമായുത്തര കോശത്തിങ്കൽ
വാഴ്‌വോനെച്ചെല്ലി സ്തുതിക്കമെങ്കിൽ
ഘോ കർമ്മ ജാലങ്ങളൊക്കെ മാറു—
മിക്കഥ പാടിപ്പൊന്നൂഞ്ഞാലാടാം 7

ഉന്നത ശൈലത്തിൽ നിന്നിറങ്ങി
മന്നിൽ വിളഞ്ഞതെല്ലാം മരിച്ച്
ആഴിയി ലോളമിട്ടുംപോലശ്വത്തിൻറ
മേലേറിയെങ്ങും സവാരിചെയ്ത്
ഏന്നെ വന്നേററു കൊണ്ടോരു പരമന
ന്ദിയെപ്പാടി പ്പൊന്നൂഞ്ഞാലാടാം 8

കോമള പാണികളായ പെണ്ണുങ്ങളേ!
മാമരച്ചോലകളാലുലകം
ശീതളമാക്കിച്ചെയ്തുത്തരകോശത്തി—
ലാവസിക്കുന്നോരെളി സ്വരൂപൻ
വന്നെൻറ ജന്മാന്തരത്തിന്യ കർമ്മം
ശാന്തിയെ ചെയ്യുർദ്ധനരെയുമായ്
വാഴ്‌വോരു കൊന്നപ്പൂ മാലയണിയുന്ന
ദേവനെപ്പാടി പ്പൊന്നൂഞ്ഞാലാടാം. 9

# 18 കുയിൽ പത്തു്

(ആത്മമാർഗം)

പഞ്ചമസ്വരം കൂവും കുയിലേ! എന്നാഥന്റെ
മഞ്ജുളപാദം നിൽപ്പൂ ലോകങ്ങളേഴിനും കീഴ്
തൻശിരസ്സെത്രത്തോളം മേളിലുണ്ടറിഞ്ഞുകൂടാ,
കല്പനക്കും മുമ്പുള്ളോൻ, കുയിലേ, വരാൻ കൂവൂ. 1

സർവ്വരും സ്തുതിച്ചീടും രൂപങ്ങളെല്ലാം തന്റെ
സ്വന്തം സ്വരൂപ മെന്നോനാഴിതൻ നടുക്കെത്തി
പണ്ടു മണ്ഡോദരിക്കു മോക്ഷം കൊടുത്തോനിപ്പോൾ
പാണ്ഡിക്കധീശനായോൻ കുയിലേ, കൂവൂ വരാൻ 2

നീലവർണക്കുയിലേ രത്നങ്ങൾ മിന്നുമേടം
കാറണിക്കുന്തൽ ദേവി തങ്ങുവാൻ തക്കൊരേടം
ലോകങ്ങൾ നോക്കി നില്പോരുത്തര കോശ മങ്ക,
ദേശത്തു വാഴ്വോനിങ്ങു, കുയിലേ, വരാൻ കൂവൂ. 3

തേൻകനിച്ചോലതന്നിൽ വന്നോരിളം കുയിലേ!
വിണ്ണോരെവിട്ടു നമ്മെ സ്നേഹിക്കും ദേവനായി
സ്ഥൂലദേഹത്തെ വിട്ടുള്ളറിവിൽ പെട്ടോനാകും
ഗൗരീശനെ കുയിലേ! കൂവി നീ വരുത്താമോ? 4

---

1. തന്റെ പാദം എല്ലാത്തിനും താഴെയും ശിരസ്സ് എല്ലാത്തിനും മുകളിലും എന്നായ ശിവന്റെ സ്വരൂപത്തിൽ സർവ്വലോകങ്ങളും സ്ഥിതിചെയ്യുന്നു

2. തന്റെ സ്വരൂപത്തിൽ അമഞ്ഞിരിക്കുന്ന ലോകത്തുള്ള നാനാരൂപങ്ങളും ഈശ്വര രൂപങ്ങളാകുന്നു.

പൊൻകതിരർ തന്നെപ്പോൽ ചിദാകാശത്തിൽനിന്നും
താഴത്തിറങ്ങി ബന്ധം കെതർക്ക തീർക്കവോനേ!
ചന്തം പെറും കുയിലേ! ആനന്ദം പാടുവോളേ!
ചിന്തയിൽ ഞാൻ കണ്ടിടാൻ പാടി നീവരുത്താമോ? 5

ലോകമെത്തും ഭേദിച്ചു തുഞ്ചിരിന്നും തോഴനായി
ചിത്തംബര പ്രകാശ രൂപനായ് ലസിപ്പോനേ!
പാടിയാലാനന്ദം നിനക്കും തരുന്നദേവൻ
ഘോടത്തിലോടിയെത്താൻ കൂവുകെൻ കുയിലേ!നീ 6

നിന്നെ ഞാൻ സ്നേഹിച്ചീടാം ചങ്ങാതിയായിരിക്കാം-
പൂങ്കുയിലേ നീയശാത്രുദ്ധനായ് നിൽക്കും ദേവൻ
പെരുന്തുറയിൽ ചേര, ചോഴ, പാണ്ഡ്യനും ചേർന്നുനിന്ന്
കണ്ഡലിക്കുത്താടുന്ന കാഴ്ചയെപ്പാടീടാമോ? 7

ബ്രഹ്മാവും വിഷ്ണുതാനു മാഗ്രഹിച്ചെവൻ തന്റെ
ആദിയന്തങ്ങൾ കാണാൻ തേടിയും കണ്ടീടാതെ
അംബരം പിളർന്നേറും ജ്യോതിയാമാനന്ദാശ—
ത്തിന്മേലവൻ വരാനായ് കുയിലേ കൂകീടു നീ! 8

കാരിയമേനിയോടു ചോലയിൽ വാഴുവോളേ!
വാരിജ മേനികാട്ടി ലോകരുള്ള വന്നെൻ മുമ്പിൽ
തൽപദം തന്നു നിത്യ മുക്തിയാം സഞ്ജീവിനി
യിപ്പോഴേ തന്നീടാനായ് പാടുമോ കുയിലേ നീ 9

പൂങ്കുലച്ചാർത്തു ചൂഴും ചോലയിൽ ചേർന്നിരുന്ന്
സപ്തസ്വരങ്ങൾ പാടിപ്പുലരും കോകിലമേ!
വേദിയരെഴുന്നള്ളി യാത്മോപദേശ മേകി
ബന്ധത്തെത്തീർക്കാൻ കണ്ണു മിടറിപ്പാടുമോ നീ 10

# 19 പള്ളിയുണർത്തൽ

(ആവരണത്തിന്റെ തിരോധാനം)

പോറ്റിയെൻ ജീവിതം തരു മാദിപ്പൊരുളേ!
മുറ്റിട മിരുളകന്നരുണന്റെ വരവായ്
പുഞ്ചിരിപൊഴിയും നിൻമുഖം കണികാണാൻ
നിൻചരണം മലർ തൂകി വണങ്ങാം
താമര മലർനിര വിരിഞ്ഞിടും ചെളിയോ–
ടിളം കുളിർതരും നെടും വയലുകൾ ചൂഴും
തിരുപ്പെരുന്തുറയതിലമരു വോനേയെൻ
മരുളകറ്റാൻ പള്ളിയുണർന്നരുളീടൂ. 1

അരുണനും പൂർവ്വദിങ് മുഖമടുത്തെത്തി
യിരുളുകളെവിടെയോ പോയ്മറഞ്ഞായി
കരുണയോടേ രവിയുയരവെ നയനം
വിരിച്ചമ്പുജം പരിമളം വിതറുകയായി
വണ്ടുകളണിയണിയായണഞ്ഞുടനെ
തണ്ടലർ മധുകണം നുകരുകയായി
തിര, നുര, ചുഴികളുമണഞ്ഞിടും കടലേ!
അരുളം തരുവാൻ പള്ളിയുണർന്നരുളേ നീ! 2

---

1. പകലാരംഭിക്കുന്നതോടു കൂടി രാത്രി അവസാനിക്കുന്നു ജ്ഞാനോദയത്തോടുകൂടി അജ്ഞാനം ഒടുങ്ങുന്നു. നിത്യസത്യമായ സച്ചിദാനന്ദ (അരുൾ) പ്രാപ്തിയുടെ ആരംഭത്തെ സ്വാഗതം ചെയ്യുകയാണ്.

2. നീ ഇപ്പോഴും ഉറക്കത്തിലാണ് എങ്കിലും സൂര്യോദയത്തിനു മുമ്പ് അരുണോദയം എന്ന പോലെ മുൻകൂട്ടി നിന്റെ ദയാകടാക്ഷങ്ങൾ എന്നെ അനുഗ്രഹിക്കാൻ തുടങ്ങിയിരിക്കുന്നു. (ഗുരുവേ!) ഉണർന്നരുളിയാലും.

കുയിലുകൾ കളമൊഴി കരുത്തോടു പാടി,
തുയിലുറും കുക്കുടം കുരലുകൾ നീട്ടി,
കുയിലുകൾ കളകളം ചിലക്കുകയായ്, കോവിൽ
തളങ്ങളിൽ ശംഖുകൾ മുഴങ്ങുകയായി.
താരകളംബര വീഥിയിൽ മറവാ
യുദയം തൻ നിറനിണം പരത്തുകയായി.
ജനനത്തെ ത്തൊലച്ചിടും നിൻ ചരണങ്ങൾ
കാട്ടിടുവാൻ പള്ളിയുണർന്നരുളൂ നീ. 3

മധുരിമ ചിതറിടും വീണയങ്ങൊരിടം,
കുഴലുകൾ വാദ്യങ്ങളനവധിയൊരിടം,
തെരുതെരെ മന്ത്രങ്ങളുരുവിടു മൊരിടം,
തൊഴുകയും കരകയും ചെയ്തിടു മൊരിടം,
പരിമള മലർമാല തൂക്കിടു മൊരിടം,
പരവശം കാട്ടുവോർ ചിരിച്ചിടു മൊരിടം
ചെവിയിലിട്ടടിപ്പോൻ, നിലത്തടി വീഴുവോർ,
നയനങ്ങൾ ചുഴറ്റിക്കൊണ്ടരഹര ജപിപ്പോർ,
സകലർക്കുമൊരു പോലരുൾ പകരുനായ്,
പെരുന്തുറയിൽ പണ്ടേ യമർന്നിരിപ്പോനേ!
ഇവനെയും കൂട്ടത്തിലൊരുവനായ്ത്തീർക്കുവാൻ
കനിവിനോടേ പള്ളിയുണർന്നെഴുന്നേൽക്കു! 4

എതിനൊടു മുലകത്തിൽ ചേർന്നിരിപ്പോനി
ങ്ങിടയില്ലപോവതിനും വരുവാനും
പലതും നിൻഗുണങ്ങളെപ്പറഞ്ഞുകൊണ്ടിമ്പം
ഫലിച്ചുയുപോലാടിപ്പാടുവതെന്യേ

---

3 എന്റെ മിഥ്യാ ജീവിതം അവസാനിക്കുന്നു. നീ ഉണർന്ന് എന്റെ സനാതന ലോകപ്രാപ്തിക്കനുഗ്രഹിച്ചാലും

4. എന്റെ (ഈശ്വര) ദർശനത്തിനുവേണ്ടി നീ ഉണർന്നു് എന്റെ മുമ്പിൽ പ്രത്യക്ഷനായിനിൽക്കു.

നിന്നെയേ തന്നുള്ളിൽ കണ്ടിടുവോരെ
യൊന്നുമെൻ ചെവികളാലറിഞ്ഞതുമില്ല
ഒരുവിധഭാവനയും വരാഞ്ഞോൻനീ–
യിരുളകറ്റാൻ പള്ളിയുണർന്നരുളേണേ! 5

മനമറമാറിത്തൻ മമതകളൊഴിയും
തവപദഭക്തർതൻ ബന്ധമൊഴിഞ്ഞായ്
അവരും തൻജീവിതസരണിയിൽ കണ്ണീർ
പൊഴിഞ്ഞടിപണിയുന്നു തവപദതളിരിൽ
ചുവന്ന പങ്കജം വിരിഞ്ഞഴകിന്നു നിലമായ്–
പെരും തുറയതിലധിവസിച്ചിടു മീശാ!
ഇവരുടെ ജനനത്തെയറത്തെറിഞ്ഞിടുവാൻ
കരുണയൊടേ പള്ളിയുണർന്നരുളൂ നീ 6

കനിരസം ബ്രഹ്മവുമമൃതവും പോലാം
അറിവിനെയറിയാനസുലഭമെന്നും
അമരരും പരസ്പരം വാദിച്ചിട്ടറിയാ–
തമരുകയാണതിൻരുചിയറിയാതെ

---

5 ഭാവന (സങ്കല്പം) ഉണ്ടായിരിക്കുന്നിടത്തോളം ഇരുൾ (അജ്ഞാനം) നീണ്ടുനിൽക്കും. ഭാവനാതീതനായ നിന്റെ ദർശനം മൂലമല്ലാതെ എന്റെ ഇരുട്ടാകുന്ന (അജ്ഞാനമാകുന്നഭാവന) ഭാവന മാറി വിജ്ഞാനമുദിക്കുകയില്ല.

6 മനസ്സിന്റെ സങ്കല്പങ്ങളിൽ കൂടിയാണ് ലോകബന്ധങ്ങൾ ഉണ്ടാകുന്നത്, അതിനാൽ എന്റെ മനസ്സും ഒഴിയണം

ഉത്സവമൊടിവിടെ നിന്നിടുവതുമവനെ–
ന്നരുളിടുവാൻ മുമ്പിലവതരിപ്പോനേ!
മധു ചിതറിടും മരങ്ങളിലിടസ്സുമരും
പെരുന്തുറയിൽ കുടിയിരുന്നിടുവോനേ!
ഇവനെനിന്നരുവത്തോടണച്ചുകൊണ്ടിടുവാൻ
കരുണയൊടിനിപ്പള്ളിയുണർന്നരുളു നീ 7

സുരജനതതിക്കഗോചരനേ! ഉണ്ണി
ലെനിക്കൊത്തൊരഗതികൾക്കാനന്ദമരുളാൻ
തിരുപ്പെരുന്തുറയതിൽ കുടിയിരിപ്പോനേ!
സഹജമായാന്തര സുഖമരുൾ ചെയ്വോനേ!
ഉയിരുകളേതിനുമുയിരാണെന്നോനേ!
അടിയനു മൃത സഞ്ജീവിനി നീയേ!
സർവഗനേ! സർവജഗത്തിനും നിത്യ
നായകനേ! പള്ളിയുണർന്നരുളൂ നീ! 8

---

7. അറിവ്– ആത്മജ്ഞാനം (തന്നെ അറിയുന്ന അറിവ്) തന്നെ അറിയുന്ന (ആത്മ) ജ്ഞാനം ദേവന്മാർക്കും ഇല്ല. അതിനാൽ അവരും ബ്രഹ്മത്തെ അറിയാത്തവരാണ്. അതറിയാൻ ത്രിമൂർത്തികൾ പോലും ഒരു ജ്ഞാനിയെ ശരണം പ്രാപിക്കുന്നു.

8. മൃതസഞ്ജീവിനി, മരണത്തിൽ രക്ഷപ്പെടുത്തുന്ന മരുന്നാണല്ലോ. ഇവിടെ, സാക്ഷാൽക്കരിച്ച ഗുരുവിന്റെ അരുളാം മൊഴിശ്രവണം, മനനം നിദിധ്യാസനം സമാധി എന്നവകൾ ഒടുവിൽ സാക്ഷാൽക്കരിച്ച നിത്യത്വത്തിനും ഉപകരിക്കുന്നു.

# 20 അനുഭൂതി

മാറിനിന്നെന്നെ മോഹിപ്പിച്ചുവഞ്ചിടു പ-
ഞ്ചേന്ദ്രിയവൃത്തിമാററിയാലുണ്ടാം സുധാധാര
എന്നുള്ളിലൂറിനിന്നുണർന്നെഴും പരം ജ്യോതി
യാണെന്നു കാണുമാറു പ്രത്യക്ഷമായിനിൽക്കാൻ
എന്നെയിങ്ങനുഗ്രഹിച്ചിടണേ ചിന്തപോലും
ചെന്നെത്താദൂരം വാഴും നാഥനേ! കരുണ്യാബ്ധേ! 1

ഏതിനും മുമ്പും പിമ്പും മുഴുവനായും നിന്നു്
ബന്ധത്തെ മാററുവോനേ! സീമയില്ലാത്തനാഥാ!
ഉടലുമുയിരിനേയും നന്നായുരുക്കിവിട്ടി-
ട്ടരുളിനെത്തന്നോനേ! ഞാനെന്തു നന്ദിചൊല്ലാൻ? 2

ക്ഷേത്രേശ രാജാവേ! എന്നീശനേ! രോമക്കൂപം
തോറുമെൻദേഹം ജീവനേയും നന്നായുരുക്കി
അമ്പോടെന്നുള്ളിൽ വാണിട്ടജ്ഞാനത്തെക്കരിക്കാ-
നെമ്പാടും പൊങ്ങിപ്പടർന്നുജ്ജ്വലിക്കും തേജസ്സേ!
ജീവബോധത്താൽ കാണാനൊക്കാത്ത ബ്രഹ്മജ്ഞാന-
രൂപനാം നിന്നെ വാഴ്ത്താനെങ്ങനെയിയലുന്നൊക്കും? 3

മാമുനിമാരും ദേവവൃന്ദവും മഹത്തുക്ക-
ളാരും തെല്ലറിഞ്ഞന്നില്ലാതാം പൊരുളേ, പോറ്റി!
ജീവന്മാർക്കെല്ലാം ജീവനായോനേ എന്മനസ്സിൻ
കൂരിരുട്ടാറ്റുമരുമ വാനമേ! ജ്ഞാനാമൃതേ!
സർവ്വവുമാകും നിന്നെ പ്രാപിച്ചോരെനിക്കിനി
ഉർവ്വിയിൽ കുറവെന്തു ചൊല്ലുവാനുണ്ടായ്‌വരും? 4

---

1. മാറിനിന്നു്—ജീവന്റെ സാന്നിധ്യത്തിലേ പഞ്ചേന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നുള്ളൂ അതിനാൽ അവ അസ്വതന്ത്രങ്ങളാണ്. എന്നാലും സ്വതന്ത്രങ്ങളെന്നപോലെ ദേഹാദിവിഷയങ്ങളിൽ രമിച്ച് ജീവനെയും അതിനു വശപ്പെടുത്തിക്കൊള്ളുന്നതിനാൽ മാറിനി.......... ഞ്ചിച്ചിടും എന്നു പറഞ്ഞു.

അന്തമററെഴും ജോതിർമലയേ! എന്മനസ്സിൻ
മന്ത്രമായ് മന്ത്രത്തിൻെറ യർത്ഥവുമാകും ദേവാ!
എന്നുടെ ദേഹത്തിങ്കൽ തന്നെ നീ വസിച്ചായാൽ
നിന്നോടു ഞാനൊന്നും മേൽ യാചിക്കുവാനുമില്ല. 5

നിന്നരുളിന്നായ് നോക്കികാണും പ്രകാശമെല്ലാം
വിണ്ണോർക്കു മേൽ വളരും ചെന്താരടിപ്രകാശം
ഭൃംഗങ്ങളഞ്ചിനോടും ചേരാതെ ചേർന്നുനിൽക്കും
നാഥനേ! നിന്നെ മുമ്പിൽ കണ്ടു ഞാൻ സുഖിച്ചല്ലോ. 6

ഇജ്ജനനത്തിലേ എന്നജ്ഞാനം പോയ് മനസ്സി—
നർക്കോദയം തരും നിൻ നിർഗ്ഗുണ പ്രഭ കണ്ടേൻ
നീയില്ലാതുണ്ടാകുന്നില്ലൊന്നു മെന്നാലും സൂക്ഷ്മ—
വ്യാപിയായയോരു നിന്നെ യാരു കണ്ടറിഞ്ഞീടാൻ? 7

ഭൂവിലും ദ്യോവിലും മറെറങ്ങുമുള്ളതുമായി
വ്യാപിച്ച നീരിൽ തങ്ങുമഗ്നിയായിരിപ്പോനേ!
എൻതലയ്ക്കമൃതവർഷം ചെയ്യുന്ന ഗുരുവേ നാഥാ!
ബന്ധുവായൊരുണ്ടെനിക്കൊരുണ്ടു മിത്രമായും 8

ജ്യോതിരൂപത്തെക്കാട്ടി നില്ലൊരരൂപിയേ! ത—
ന്നാദിമധ്യാന്തം മൂന്നുമൊന്നായിനിൽക്കുവോനേ!
കന്മഷം മാററുവോരരുൾക്കണ്ണേ! മുക്തിനൽകി—
ട്ടെങ്ങാണ്ടൊളിച്ചിരിക്കാൻ കാരണം പറഞ്ഞീടൂ 9

എന്നുള്ളം ക്ഷേത്രമാക്കിവാണു കൊണ്ടെനിക്കേകി—
നിന്നെയേ, പകരമായിട്ടെന്നെ നീ കൈക്കൊണ്ടല്ലോ
അന്തമില്ലാത്തൊരാനന്ദത്തെ ഞാനുണ്ടെനിതിൽ
പ്രത്യുപകാരമെന്തേ ചെയ്തീടാൻ നിനക്കായി 10

---

4. ജീവനും. ജീവൻ—ആത്മാവ്
7. അവനെക്കൂടാതെ അണുവും അനങ്ങുന്നില്ല; എന്നു തായുമാനവർ.

# 21 മുക്തിശാസ്ത്രം

## (അതിശയപ്പത്ത്)

ഈശനെത്തേടിയുള്ളത്തിന്നെത്തെല്ലുരുക്കാതെ
യാശപാലിളം പെണ്ണിൻ പിന്നാലെപോയോരെന്നെ
മറ്റാരും തനിക്കൊപ്പമില്ലാതേതോൻ തൻപദത്തി-
ലേറ്റിവച്ചൻപാൽപേണിക്കൊണ്ടെന്നതത്ഭുതം താൻ 1

ധർമ്മമായുള്ളതെന്നു ചിന്തിക്കയില്ലല്ലോ ഞാൻ
ധർമ്മകളോടു സമ്പർക്കത്തിനെപ്പുലർത്തീടാ
അർദ്ധനാരീശാ! ആദിനായകാ! വെല്ലാംദ-
പത്മത്തിൽ ചേർത്തു വച്ചോരത്ഭുതം ഞാനറിഞ്ഞേൻ 2

താനേ തനിക്കു നാഥനായിടു മെന്റെയീശൻ
ഞാനൊരു പകനായിത്തീരുന്നതിനു മുമ്പേ!
കർമ്മങ്ങളെല്ലാം മാറ്റിയെന്നെത്തൻ ഭക്തരോടു
നിർമ്മായം ചേർത്തു വച്ചോരത്ഭുതം കണ്ടില്ലേ ഞാൻ 3

മാനുഷരെല്ലാമെന്നെ ഭ്രാന്തനെന്നുരയ്ക്കുമാ-
റനന്ത ദൈവമാർഗ്ഗങ്ങളിൽ ഞാൻ നടക്കാതെ
ഹീനനായ് നരകത്തിൽ പോകുമെന്നെ മാറ്റി നാഥൻ
മാനിച്ചു ഭക്തനാക്കിത്തീർത്തതെന്തൊരത്ഭുതം കേൾ 4

ഈശനെ സ്തുതിപ്പോർക്കടുത്തു ഞാൻ പോകയില്ല
പൂക്കളെപ്പറിച്ചീശനർപ്പിക്കയില്ലതെല്ലും
ദുഷ്ടക്കൂട്ടങ്ങളോടൊത്തു വാഴുവോരെന്നെയീശൻ
പൊല്ലാത്ത ഭക്തനാക്കിത്തീർത്തതെന്തൊരത്ഭുതം താൻ 5

---

2. ജ്ഞാനോദയത്തോടെ ധർമ്മമേഘം മറഞ്ഞുപോകുന്നതിനാൽ സ്വധർമ്മാധർമ്മത്തെപ്പറ്റിചിന്തിക്കേണ്ടതില്ല

5. ലോകം സന്മാർഗമെന്നു പറയുന്നതിൽ ഞാൻ ചരിക്കുകയില്ല. ദുർമ്മാർഗമെന്നുപറയുന്നതിൽ ഞാൻ സഞ്ചരിക്കുകയും ചെയ്യും. എങ്കിലും ഈശ്വരൻ എന്നെ ഭക്തനായി

അജ്ഞൻ ഞാനവൻ നാമ മഞ്ചെഴുത്തോർമ്മിച്ചില്ല
വിജ്ഞരെച്ചേർന്നോനല്ലാരരുളും ഞാൻ കണ്ടതില്ല
മണ്ണിൽ പിറന്നു മണ്ണായ് പോകേണ്ട മെന്നെ മുക്തി- 6
യുണ്ണാനാളാക്കിത്തീർത്തോരത്ഭുതം പറഞ്ഞാമോ?

നാറും നവദ്വാരങ്ങളോടേ പുഴുക്കളും വാഴും
കൂറയാം മെയ്യിൽ വാഴു മേഴയാമെന്നെയിത്ഥം
രത്നങ്ങളൊൻപതും ചേർന്നൊന്നിച്ചോരൊളി വീശും
ചിന്മയൻ വന്നു പുൽകു മത്ഭുതം പറഞ്ഞാമോ? 7

ചിത്തൊളി യാമീശനെച്ചേരാതെയെന്നെ മാററി
ച്ചത്തൊഴിയും ദേഹത്തിലെങ്കിലും ക്ഷണമാത്രാൽ
മുക്തിവാക്യത്തെച്ചൊല്ലി മുന്നറിവറ്റോരെന്നെ
മുക്തരിൽ മുമ്പനാക്കി ത്തീർത്തെന്നൊരത്ഭുതം താൻ 8

---

കരേറുന്നു. ജ്ഞാനിയുടേതു ലോക മാർഗമല്ല. ലോകത്തിന്റേതു ജ്ഞാനിയുടേതുമല്ല. "എല്ലാംപ്രകൃതവു മിവനിൽ (ജ്ഞാനിയിൽ) പ്രാകൃതം പോലെ തോന്നും" എന്നു് ഒഴിവിലൊടുക്കം

6. അവൻ നാമമഞ്ചെഴുത്ത്—അവന്റെ (ബ്രഹ്മത്തിന്റെ) നാമമായ നമശിവായ മന്ത്രം.

7. നവദ്വാരങ്ങൾ—ശരീരത്തിലെ തുറന്നിരിക്കുന്ന ഒൻപതുദ്വാരങ്ങൾ, ചെവി 2 കണ്ണു 2 നാസിക 2 വായ്, ഗുദം, ഗുഹ്യം.

8. നിരുപാധികമായ ബ്രഹ്മസ്വരൂപത്തെ പ്രാപിക്കാൻ ഉപാധിയോടു കൂടിയിരിക്കുമ്പോഴേ സാധ്യമാവൂ.

"ഇന്തവുടലിലേ കാണ വേണം" എന്നു തത്വരായരും പറയുന്നു.

പൂവിൽ പരിമളത്തെ യുണ്ണുവാൻ കൺകളിൽ കൂ-
ടാവില്ലതൊപ്പം കാണില്ലിന്ദ്രിയമാത്മരൂപം
അജ്ഞർതർ പിറകേയെന്നേപ്പോകാൻ വിടാതെ നാഥൻ
വിജ്ഞാനരൂപം കാട്ടിത്തന്നെന്തൊരത്ഭുതം കേൾ 9

അജ്ഞതയായൊരഭിമാനം നിറഞ്ഞിരിക്കു-
മിക്കർമ്മദേഹം നേരും നരകം നോക്കുമെന്നെ
നേരേ ത്രിപുടിയാമെൻ മുപ്പുരം ചുട്ടെരിച്ചി-
ട്ടാരാൽ തന്നോടുചേർത്തൊരത്ഭുതം പറഞ്ഞാമോ? 10

---

9. ഒരു വസ്തുവിന്റെ ബാഹ്യ സ്വരൂപത്തെപ്പോലും ഇന്ദ്രിയങ്ങൾ പൂർണ്ണമായറിയുന്നില്ല. ആത്മാവിനു മാത്രമറിയാമെന്നുള്ള ആത്മസ്വരൂപത്തെ ഇന്ദ്രിയജ്ഞാനം ഒരിക്കലും അറിയുന്നില്ല. ഇന്ദ്രിയജ്ഞാനമിരിക്കവെ മനസ്സും ആത്മാവിനെ അറിയാതിരിക്കുന്നു.

10. മുപ്പുരം— ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം എന്ന അറിവിന്റെ മൂന്നു ഘടകങ്ങൾ (ത്രിപുടി)
ഇവ മൂന്നും മൂന്നായിനിൽക്കുകയും ചെയ്യുമ്പോൾ ദൃശ്യമായി നിൽക്കുന്ന, സ്വന്തം ഭാവന വിലാസമാണ് ഈ പ്രപഞ്ചം.

# 22 അദ്വൈതശാസ്ത്രം

(ലയനപ്പത്ത്)

കുറ്റനാം മലയെയ്ക്കൊള്ളുമുള്ളോരഹം ബോധത്താലെ
ബ്രഹ്മനും വിഷ്ണുവും കാണാത്ത നീ നിന്നെത്തന്നെ
നൽകി നീയെനിക്കായ് ഞാൻ പോരാത്ത മാണിക്യമാം
നിന്നോടു ചേർന്നിരിക്കാനാവുന്നതെന്നാളോ? 1

ഉമ്മന്നിലിന്നും വാണുപോരാനശക്യനായ് ഞാ—
നിന്ദ്രിയ വിഷയപ്പേററിങ്കൽ വീണടിയാതെ
ത്വൽപദ ചിന്തയാലുള്ളത്തെയുരുക്കി നിന്മേ—
ലപ്പനേ! വീഴ്ത്തി നിന്നെ ച്ചേരുന്നതെന്നാളോ. 2

ഇബ്മൂവളക്കാൻ മുമ്പു വിണ്ണൊപ്പം വളർന്നബ്ജ—
പുത്രനും കണ്ടഞ്ചുമ്മാറനിരൂപം കൊണ്ടോനേ!
നിന്നോടു കൂറില്ലാതിരിക്കിലുമെന്നെരക്ഷി—
ച്ചെന്നവനെന്നു നിൻകാൽ ചുംബിപ്പതെന്നാളോ ഞാൻ 3

അബ്ജത്തിലമരുന്ന ബ്രഹ്മൻ, പാൽക്കടൽ വിഷ്ണു,—
വിന്ദ്രൻ, മറ്റമരന്മാർ, സർവ്വരും സദാകാലം
ആരെയോ സ്തുതിക്കുന്നോ മാധുര്യസ്വരൂപത്തെ
ച്ചേർന്നങ്ങേടേനായിത്തീരും ഞാനെന്നാളാണോ? 4

നിന്നടിമുടിപൂർണം കാണുവാനജൻ മോളി
ലെന്നപോൾ വിഷ്ണു താഴെയും നിന്നുനോക്കിയിട്ടും
കാണുവാൻ കഴിയാത്തകല്പമേ ഞാനതിനു—
മപ്പുറം നിന്നെക്കണ്ടു വന്ദിക്കുന്നതെന്നാളോ ? 5

---

1. അഹം ബോധം —താൻദേഹമാണെന്നുള്ള ബോധം.
ബ്രഹ്മാ, രുദ്രൻ, എന്നിവരും ബ്രഹ്മത്തെ കാണില്ല ഒരു
ജ്ഞാനി സ്വയം ബ്രഹ്മമായി സ്ഥിതിചെയ്യുന്നു.

ഈശൻമുൻഗുരുവായ്‌വന്നാനന്ദം കൊടുത്തിട്ടു–
മീശവമായതിന്നെ വിട്ടിട്ടീമണ്ണിൽ തന്നെ
മോഹം കൊണ്ടിരുന്നിട്ടു പശ്ചാത്തപിച്ചു പിന്നെ
ദാഹിച്ചിരുന്നവനെച്ചേരുമെന്നതെന്നാളോ ? 6

ചിന്തയ്ക്കെത്താതെ പഞ്ചഭൂതങ്ങളായ് നില്പോനായ്
താൻ തനിയ്ക്കൊപ്പായ് നില്ക്കും വസ്തുവെക്കണ്ടുനേരൽ
കോരംമയിർക്കൊണ്ടു കണ്ണീരിററുഗദ്ഗദം പൂണ്ടു
പൂവിട്ടു പൂജചെയ്യാനാവുന്നതെന്നാളോ ? 7

ഉള്ളം കുഴഞ്ഞുരുകിക്കിടന്നാലെണ്ണീററാലും
കരഞ്ഞു ചിരിച്ചാലു മവനെത്തന്നെ വാഴ്ത്തി
കോരം മയിർക്കൊണ്ടാനന്ദനൃത്തം ചെയ്തീശപാദം
ചേർന്നിട്ടഭേദനായ് ഞാൻ നിന്നിടുന്നതെന്നാളോ? 8

അച്ഛനായുലകേഴു മമ്മയുമാണെന്നോനേ!
ഇങ്ങനെ വന്നു തീണ്ടും ദോഷം പൊറുക്കവോനേ!
രാപ്പകൽ നിന്നെവാഴ്ത്തിയറിവാൽ നിമ്പദത്തെ
ക്കണ്ടറിഞ്ഞൊളുചേരാനാവുന്നതെന്നാളോചൊൽ? 9

സൃഷ്ടിച്ചു പാലിച്ചഴിച്ചീടു ലോകാദിയായും
വിഷ്ണുപത്തിങ്കലാരും വാദിക്ക മീശനായും
അത്വനായിരിപ്പോനേ! യെന്നും നമിച്ചു നിന്റെ
പൊന്തിരുവടി ചേരാനാവുന്നതെന്നാളോ? 10

---

# 25 മഹാമായാശുദ്ധി

ജ്യോതിയേ! സ്വയം കത്തുന്ന ദീപമേ
ആദിയേ! ഉമയെ ധരിക്കുന്നോനേ!
നിന്റെ പേരിൽ മുറയിട്ടു ഞാൻ വിളി—
ച്ചീടവെ 'ഭയം വേ'ണ്ടെന്നു ചൊല്ലുമോ 1

തേടിയെങ്ങു മുലകത്തിൽ നിന്നെ ഞാ—
നോടവെ തൃപ്പെരുന്തുറയിൽ മര—
ച്ചോട്ടിൽ വാണവനേ! ഞാൻ കരഞ്ഞീടിൽ
വേണ്ട തെല്ലും ഭയമെന്നു ചൊല്ലുമോ? 2

മന്മഥനെയെരിച്ച കണ്ണുള്ളോനേ!
തൃപ്പെരുന്തുറയിൽ മരച്ചോട്ടിലേ
വിശ്രമിപ്പവനേ! ഞാൻ വിളിക്കവെ
വേണ്ടതെല്ലും ഭയമെന്നു ചൊല്ലുമോ 3

അബ്‌ജസം വേനം മഹാവിപ്ലവം
കാണുവാൻ പഴുതില്ലാത്ത ദേവനേ!
ഞാൻ വിരഹ ദുഃഖത്താൽ വിളിക്കുകിൽ
വേണ്ടതെല്ലും ഭയമെന്നു ചൊല്ലുമോ

ഗൗരിതൻ കചകൈരാമ്പുകരം കത്തിയ
പാദഴം മാറെഴും മഹാദേവനേ!
ഞാൻ വിരഹദുഃഖത്താൽ നിലവിളി—
ച്ചീടവേ ഭയം വേണ്ടെന്നു ചൊല്ലുമോ 5

സുപ്രശോഭം പെരുന്തുറയിൽ പുത്തു
പാറിനിന്നോരരശിൻ തണലതിൽ
വിശ്രമിക്കുവോനേ ഞാൻ കരഞ്ഞീടിൽ
വേണ്ടതെല്ലും ഭയമെന്നു ചൊല്ലുമോ ? 6

മേരുവിനെ വില്ലാക്കിച്ചമച്ചപിൻ
മുപ്പുരങ്ങളെയും ചുട്ടെരിച്ചോനേ!
നിന്റെ പേരുപറഞ്ഞുനിലവിളി–
ച്ചാകിലോ ഭയം വേണ്ടെന്നു ചൊല്ലുമോ? 7

ആദിയേ! അഭിമാനസ്വരൂപനേ!
പാദപങ്കജം വന്ദിക്കുവോർക്കുതൻ
ജ്ഞാനമേകുവോനേ! ഞാൻ കരഞ്ഞീടിൽ
ക്കേതനേ! ഭയം വേണ്ടെന്നു ചൊല്ലുമോ? 8

അന്ധകാരത്തിൽ നിന്നിടുമെന്റെമോ–
ഹാന്ധകാരമൊഴിച്ചു ജന്മത്തിനെ
തീർത്തുവച്ചിടുവാൻ ഞാൻ വിളിക്കിലി–
'ന്നെന്തിനേ ഭയം, വേ'ണ്ടെന്നു ചൊല്ലുമോ 9

നൽപെരുന്തുറയിൽ മരച്ചോലയിൽ
വിശ്രമിക്കും ഭവാനെപ്പണിഞ്ഞു ഞാൻ
ജന്മമോചനം കേറംകിലോ കൈലാസ
മാർഗ്ഗമൊന്നു നീകാട്ടിക്കൊടുക്കുമോ? 10

---

# 24 ഗുരുദർശനം

ദോഷമറ്റ നിൻ നാമങ്ങൾ പാടുവോർ
ക്കെത്തിടുന്ന നിത്യാനന്ദ മൂഴിയിൽ
കർമ്മമാറ്റുവാൻ വന്ന നീ തൃക്കഴ
ക്കന്നിലേകീയെനിക്കരുളും ദർശനം 1

നിൻ നിദേശം ഗണിക്കാത്ത ഞാനിനി
നിന്നിലെങ്ങനെ വന്നുചേർന്നീടുവാൻ
നായ്ക്കു ഞാൻ സമനെങ്കിലും തൃക്കഴു–
ക്കന്നിൽ നീയരുളും ദർശനം തന്നല്ലോ 2

ജന്മദുഃഖാഗ്നി മാറിയോരപ്പനേ!
ഞാൻ മറന്നു നിൻ പാദങ്ങളെ പോറ്റുവാൻ
തൃക്കഴുക്കുന്നിലുള്ളം മയങ്ങി ഞാൻ
നിൽക്കവെ തന്നെനിക്കരുളം ദർശനം 3

നിൻെറ ഭക്തഗണം പിരിയാതെ നീ—
ന്നങ്ങിടുന്നു നിന്നാനന്ദമെപ്പൊഴും
പിന്നമീ ഞാൻ ഭവാർണ്ണവത്തിൽ കിട—
ന്നെങ്കിലും ഗുരുദർശനം തന്നു നീ. 4

നിന്നെവേർ പിരിയാത്ത പതിവ്രത—
യെന്നപോലെന്നെയാക്കി നീചെയ്കിലും
വേർപിരിഞ്ഞ പമാണപ്പെട്ടതി ഞാ—
നെന്നതിന്നു നീചെയ്യതെന്താണഹോ? 5

ഞാനമങ്ങനെയങ്ങിരുന്നങ്ങയെ
'നീയനശ്വരൻ, ദോഷമറ്റുള്ളവൻ,
തുല്യമില്ലാത്തവൻ, പര'നെന്നെല്ലാം
ചൊല്ലിടാനരുളം ദർശനം തന്നല്ലോ— 6

ഉത്തരകോശമങ്കയിൽ മുമ്പറു—
പത്തിനാലുപേർക്കാത്തോപദേശത്തെ
നല്ലപോലരുളം ചെയ്തവനേ! ഹീന
മുന്നിലും പെട്ട ഞാൻ തപിച്ചീടവെ
ആത്മ ശുദ്ധിയെത്തന്നെൻ തളർച്ചയെ
മാറ്റി ഞാൻ നിന്നോടൊന്നായിരുന്നീടാൻ
തൃക്കഴുക്കുന്നിലെപ്പുണ്യ ഭൂമിയിൽ
വച്ചു നീയരുളം ദർശനം തന്നല്ലോ.

---

# 25 നൃത്തദർശനം

ഇന്ദ്രിയ മഞ്ചിനും കീഴ്പെട്ട ചിത്തംബരത്തിൽ
ചെന്നലഞ്ഞന്ത മില്ലാനരകത്തിലാഴു മെന്റെ
ചിന്തയെത്തെളിച്ചാത്മ ബോധത്തെത്തന്നാനന്ദാ—
നന്ദത്തെയേകിയോന്റെ ചിത്സഭാനൃത്തം കണ്ടേൻ 1

മുജ്ജന്മമൂലമുണ്ടാം ജന്മദുഃഖത്തിൽപെട്ട
തന്നുള്ളിലീശനെക്കണ്ടീടാതെ യന്ധനാകും.
എന്നെപ്പിന്നെങ്ങനേയോ കൈക്കൊണ്ടനുഗ്രഹിച്ച
മന്നൻതൻ മഹാദിവ്യ ചിത്സഭാനൃത്തം കണ്ടേൻ 2

സ്വസ്വരൂപത്തെത്തെല്ലും കാണാതിരുന്ന കാല—
ത്തൌത്സുക്യത്തോടെയെന്റെ ബോധത്തിൽ പ്രവേശിച്ച
ആശീർവദിച്ചോനെ! നിൻ മംഗളസ്വരൂപത്തെ
യാശിച്ചപോലെ കണ്ടേൻ ചിത്സഭാവേദിതന്നിൽ 3

അല്പജ്ഞനായി പ്പിറന്നായ്ക്കൊത്തിരുന്നോരീ ഞാൻ
സർവ്വജ്ഞനായിത്തീർന്നതെല്ലാരും കാണുമാറായ്
ബന്ധത്തോടെന്റെ യജ്ഞാനത്തെയും തൊലച്ചോനേ!
സർവ്വരും തൊഴും നിന്റെ ചിത്സഭാനൃത്തം കണ്ടേൻ. 4

വർണ്ണവംശാഭിമാനച്ചുഴിയിൽ പെട്ട താണു
തന്നറിവും നശിച്ച നായ്പോലിരുന്നൊരെന്റെ
ഞാനെന്റേതെന്നും മററും ചിന്തയെ മാററിജന്മം
തീർക്കും മരുന്നാം നിന്റെ ചിത്സഭാനൃത്തം കണ്ടേൻ. 5

---

1. ജീവൻ ജഡത്തെ വേർപെട്ടശേഷം വേറെ ഉപാധിയെ കൈക്കൊള്ളുന്നതുവരെ സൂക്ഷ്മലോകത്തലഞ്ഞുതിരിയും.
2. ചിത്സഭയിൽ ആനന്ദതാണ്ഡവമാടുന്ന ശിവൻതന്നെയാണു് എന്റെ ജീവബോധത്തെമാറ്റിയിട്ടു ശിവബോധത്തെ തന്നതു്.
5. എന്റെ വംശം, എന്റെ പുത്ര, മിത്രകളത്രാദികൾ എന്നീ അഭിമാനമാണു് ജീവാത്മാവിനെ ഇടക്കെ ബന്ധത്തിൽ തന്നെ വച്ചുകൊണ്ടിരിക്കുന്നതു്. അഹങ്കാരൻ നിമിത്തം ഞാൻ എന്നതോന്നിയയിടത്തു തനിക്കു 'എന്റേതു'കളും ഉണ്ടായി.

എൻശത്രുമിത്രഭാവം മാററിയെൻ ജന്മം മാററി
യാശീർവദിച്ച നാഥാ! തില്ലയിൽ കണ്ടേൻനിന്നെ,
ചിത്സഭതന്നിൽ നിന്നെയുമ്പരും സിദ്ധന്മാരു
മഞ്ജലി കൂപ്പിത്താണു പ്രാർത്ഥിച്ചു നിൽക്കും മട്ടിൽ. 6

എൻമല ബന്ധത്തെയും മൂഢത്വത്തെയും മാററി
നിർഗ്ഗുണനെന്നു ലോകം ചൊല്ലുമാക്കിത്തീർത്തു്
ചിന്താപാശത്താലെന്നെത്തൻ കാലിൽ തളച്ചിട്ട
സർവ്വജ്ഞനായ നിൻെറ ചിത്സഭാനൃത്തം കണ്ടേൻ 7

സാധന ശീലിക്കാത്തോരെൻ കർമ്മ ദുഃഖമെല്ലാം
നീയേ മററുത്തു ബന്ധമററവനായെന്നെത്തീർത്തു
തോരാത്ത സ്നേഹവർഷമെന്മേൽപ്പെയ്തുള്ളിൽ വേദം
നാലും മുഴങ്ങും ശബ്ദം കേട്ടേൻ ഞാൻ ചിത്സഭയിൽ. 8

ആയിരമാശകളിൽ വീണു ഞാനജ്ഞനായി
കർമ്മങ്ങൾ ചെയ്‌വതിൽ വൈഷ്യത്തൊട്ടായാതെ
പാഴായോരെന്നിലാനന്ദത്തെച്ചൊരിഞ്ഞ നിന്നെ
വാനോർ വണങ്ങും കാഴ്ച ചിത്സഭ തന്നിൽകണ്ടേൻ 9

ഭൂതങ്ങളഞ്ചുമായീന്ദ്രിയങ്ങളായി വിഷയ—
ഭേദങ്ങളായ് ഭവിച്ചും മാററ മററിരിപ്പോനേ!
ദുഃഖങ്ങൾ മാററിച്ചെയ്യാൻ ജ്ഞാന ശാസ്ത്രങ്ങൾ വാഴ്ത്തും
ജ്യോതിയേ! നിന്നെക്കൂപ്പിക്കണ്ടു ഞാൻ ചിത്സഭയിൽ. 10

---

൬. മുൻപറഞ്ഞ അഭിമാനം മാറുമ്പോൾ ശത്രുമിത്ര ഭാവങ്ങളും മാറും.

# 26 സഹജമുക്തി

നിൻഭക്തരോടു ചേർന്നു മുമ്പു ഞാനാനന്ദിച്ചോ-
രക്കാലം മാറിപ്പോയി, മേലാൽ വരാതവണ്ണം!
ദുഃഖവും മൂത്തു വാടിപ്പോയി ഞാൻ നിത്യാനന്ദ
വസ്തുവെക്കാട്ടാനെന്റെ സദ്ഗുരോ! കനിഞ്ഞാലും! 1

ഭക്തരിൽ ചിലരൊററ ഭക്തിയാൽ രക്ഷപ്പെട്ടാർ,
ചത്തപോൽ ജന്മത്തിനെപ്പാഴാക്കിയല്ലോ ഞാനും,
മുജ്ജന്മ കർമ്മം മാററി , നിന്നരുൾ ജ്യോതിയെന്നി—
ലുൾപ്രേമത്തോടുദിച്ചു പൊങ്ങുവാനാശംസിക്കു! 2

നാഥനേ! ഭക്തരെല്ലാം നിന്നരുളാഴിയിൽ തര—
ണാനന്ദനൃത്തം ചെയ്കെ ദേഹവും ചുമന്നീഞാൻ
ലോകത്തലഞ്ഞു, കാൺമോർ ഭ്രാന്തനെന്നാക്ഷേപിക്കും
കോലത്തിലായീ, നാഥാ! മുക്തിയെത്തരൂ വേഗം. 3

നിന്നെ പ്രേമിച്ച ഭക്തർ മധ്യത്തെന്നെപ്പുണർന്നു
നിന്നോനേ! സ്വയംകത്തും ദീപപ്രകാശവായ്പേ!
അർഹതയററതെല്ലാം വിട്ടിട്ടഖണ്ഡ പ്രേമ
മുണ്ണാൻ ഞാനർഹനെങ്കിലായതിന്നെനിക്കേകൂ. 4

ഞാനും നിൻ ഭക്തന്മാരിലൊന്നായിരിക്കമ്മാറു
മാനമോടുൺമയെത്താൻ കാമിച്ചിന്നൂട നാഥാ!
ഞാനെന്റേതെന്നു മോഹം മാഞ്ഞു മുന്നാനന്ദത്തിൽ
താണു കർമ്മങ്ങൾ തീർന്നോനെന്നായ് ഭവിക്കമോ
ഞാൻ 5

നിത്യമായിരിക്കുന്നോരാനന്ദാ, ബ്ധിയേ നിന്റെ!
ഭക്തന്മാർ ഹൃത്തുരുക്കിപ്പൂർണ്ണമായ് നിന്നെച്ചേർ
നിത്യാനന്ദം ലഭിക്കാൻ ഞാനും വെളിയിൽകിടന്നു
പ്രാർത്ഥിച്ചീടുന്നു നാഥാ! തീർച്ചയായ് തരേണം നീ 6

ആദിയേ! മുക്തരെല്ലാ മാനന്ദമനുഭവിക്കെ
ഞാൻ വൃഥാ! ചുമ്മാതിരുന്നീടുന്നു, നീതിയാമോ?
നീയായ് കൊടുക്കുമെന്നു ചോദിക്കാതിരുന്നു ഞാൻ
നിന്നരുളാലെൻ ജാള്യം ഛേദിച്ചനുഗ്രഹിക്കു 7

മംഗളം പെറും നിന്റെ ഭക്തർക്കിടയിൽ ഞാനേ:
പൊങ്ങുമെൻ മനം ചുട്ടെരിക്കാതിരുന്നു പോയേൻ
നീയെങ്കിലും മേലെൻ മനസ്സിനെച്ചുട്ടുരുക്കി
മാറ്റീട്ടു നിൻ പദപ്രാപ്തിക്കെന്നെയർഹനാക്കു 8

ഉള്ളം മധുരമാക്കിച്ചെയ്യോരെൻ ലോകനാഥാ!
പൂർണ്ണമായേകി മറ്റു ഭക്തർക്കു നിൻസ്വരൂപം
ഞാൻ നിനക്കന്യനെന്നോ മിച്ചമില്ലാതെനിക്കും
തന്നിടൂ നിന്റെ നിത്യാനന്ദ സ്വരൂപം വേഗം 9

വന്ദിക്കുവോർക്കിനിക്കും കനിയേ! ഫലം നൽകി
ല്ലെന്നാം ചുരക്കുടുക്കയായിത്തീർന്നല്ലോ ഞാനും
മർത്ത്യ രൂപത്തി ൽ നിന്നെക്കണ്ടറിഞ്ഞുരുകിയാത്മ—
ജ്ഞാനം നേടും മനം നീയെനിക്കേകുമെക്കാലം? 10

---

ഭ്രാന്തനാണെന്നേ പറയുകയുള്ളൂ ജ്ഞാനിയെ ബന്ധിച്ച ദേഹം ആവശ്യമില്ലാത്ത ഭാരമാണ്.

6. സാധകന് സംശയം മാറാതിരിക്കുന്നിടത്തോളം ലോക വാസന മാറുകയില്ല. ലോക വാസനയുള്ളിടത്തോളം സഹജാനന്ദവും ലഭ്യമല്ലോ. സന്ദേഹ നിവൃത്തിക്ക് ഗുരുവരംത്യന്താപേക്ഷിതമാണ്.

# 27 അസഹ്യാനുഭവം

നശ്വരമെല്ലാം അനശ്വരമാണെന്നു
വിശ്വസിച്ചീ ലോക ജീവിതത്തിൽ
പെണ്ണിന്റെ കണ്ണിൻ കയത്തിൽ ഞാൻ പെട്ടുവി-
ഷണ്ണനായ് കേണു തിരിഞ്ഞിടവെ
തന്നരുൾ പാദങ്ങളാൽ ഞാനനശ്വര
നെന്നതു കാട്ടിത്തരുവതിന്നായ്
എച്ചുമ്പിലെന്നാഥൻ പ്രത്യക്ഷമായ് നിന്ന
സംഭവത്തിനെ ഞാനെന്തുചൊല്ലാൻ 1

മാറിവന്നീടും ജനന മരണങ്ങൾ
മാറുവാൻ മാർഗമാരാഞ്ഞിടാതെ
നശ്വര ജാലങ്ങളോടൊത്തിണങ്ങിയ-
സത്യങ്ങൾ ചൊല്ലിത്തിരിഞ്ഞുനിത്യം
മല്ലാക്ഷിമാരോടു ചേർന്ന ദോഷങ്ങളി-
ങ്ങെല്ലാം മറക്കുവാൻ തക്കവണ്ണം
എന്നാഥനെൻ മുമ്പുതല്പമം കാട്ടിത്ത-
ന്നെന്നുള്ളൊരത്ഭുതമെന്തുചൊല്ലാൻ. 2

കേവലനായ് തെരുവീഥിയിൽ കാമിനി
മാരോടു ചേർന്നു കഴിഞ്ഞൊരെന്നെ
കേവല ജ്ഞാനിയായ് തീർക്കുവാനീശ്വര
നേവം തുനിഞ്ഞതിനെന്തു ചൊല്ലാൻ 3

പഞ്ചാക്ഷരങ്ങളാൽ നാഥനെയർച്ചിച്ച്
പഞ്ചേന്ദ്രിയങ്ങളെ വെന്നിടാതെ
ശൂന്യനായ് വാണൊരു പാപിയാമെന്നെയും
പൂർണനായ് തീർത്തതെന്തത്ഭുതം താൻ

ഊഞ്ഞാലുപോലവെ ജീവ ജഡങ്ങളെ
യാട്ടിടും പൂർവ്വകർമ്മങ്ങളാം രണ്ടും
ശാസ്ത്രത്തിനെന്നും പെടാതെയിരിക്കുമെൻ
സാധനകററിയ തത്ഭുതം താൻ 5

സാഗരത്തിൽ തിരമാലപോൽ ജന്മങ്ങ-
ളാഗമിക്കുന്നവ മാററിടാതെ
നാരീജനങ്ങളെ മാറോടണപ്പവർ
ചേരരിവയുണ്ടമയങ്ങളെന്നെ
നേരിലേ വന്നു വിളിച്ചുണർത്തിത്തന്റെ
കാരണജ്ഞാനമെനിക്കുചൊല്ലി
മൂർത്തികളാം മൂവർക്കു മെത്താത്ത മുക്തിയെ
സത്യമായ്ത്തന്നന്നതത്ഭുതം താൻ 6

---

4. "പഞ്ചാക്ഷരം—നമശിവായമന്ത്രം പഞ്ചാക്ഷരത്താലടിയാർക്കടിമൈശെയ്യിൻ പഞ്ചമലക്കൊത്തറുമപ്പം" (കണ്ണുടയ വള്ളലാർ)

# 28 ശിവപ്രാപ്തി

വിണ്ണവർക്കെല്ലാം നാഥൻ, സത്യസ്വരൂപൻ, മൂത്തോ
മൂന്നുപേരാലുമറിയാൻ കഴിയാത്ത ദേവൻ
ഭക്തർക്കുമാത്രം കാണാനൊക്കുവോൻ തല്പത്തി–
ലെൻ തലചാച്ചു ഞാൻ സനാതനനായുറങ്ങും

എട്ടു രൂപങ്ങളാൽ തൻ ചന്തത്തെക്കാട്ടിനില്പോ
നെട്ടദിക്കും വിളങ്ങുമാനന്ദ മൂർത്തി ദേവൻ
ഭക്തരെപ്പേണി നിൽക്കും രക്ഷകൻ തല്പത്തി
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 2

നോക്കുവിൻ നാരിമാരേ! നമ്മുടെ നാഥൻ നിത്യം
ഗംഗയെയുച്ചിതന്നിലെപ്പോഴും താങ്ങിനില്പോൻ
എന്നുയിരും കവർന്നു കൊണ്ടവൻ തല്പത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 3

അന്തണരൂപം പൂണ്ടു ഭക്തരെ പ്രസാദിപ്പോൻ
ചിത്തേ തന്നിലെന്നു മാടിക്കൊണ്ടിരിക്കുന്നോർ
തന്ത്രത്തിൽ വന്നെൻ കർമ്മമേററവൻ തല്പത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 4

സുന്ദരിയാകും ഗൗരി ശക്തിയെധരിക്കുന്നോ
നെന്നുമീ ലോകം മിഥ്യയാണെന്നെനിക്കുരച്ചോൻ
സത്യത്തെക്കാണാനവൻ നീട്ടിയ തല്പത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങു

---

4. അന്തണൻ–ബ്രാഹ്മണൻ (ബ്രഹ്മജ്ഞാനി)
"അന്തണരെൻ പോർ അറവോർ
അവരും തൻ ചെന്തണ്മൈ പൂണ്ടൊഴുകലാൻ"
തിരുക്കുറൾ

എന്നുള്ളിൽ പ്രവേശിച്ചു ഭക്തനായെന്നെക്കൊണ്ടു
മുന്നം ഞാൻ ചെയ്ത കർമ്മ ദോഷങ്ങളെല്ലാം മാററി
മുക്തിക്കഖണ്ഡപ്രേമമോതിയ തല്പദത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 6

സംസാരാംബുധിതാണ്ടാനായതാംകപ്പലേകി–
ട്ടാശ്രയമായിട്ടന്യ ഭക്തർ തൻ കൂട്ടു നൽകി
സച്ചിദാനന്ദമേകാൻ കാട്ടിയ തല്പദത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 7

ചൂഴും പുഴക്കളെന്നദേഹത്തിൽ താഴും വാഴ്‌വി–
ന്നാഴമില്ലെന്നരുളും നിത്യപ്രകാശമൂർത്തേ!
ആനന്ദാശ്രുക്കളും തൂകിത്തൂകി ഞാൻ നിമ്പദത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 8

'എന്തിനായ് നീയലഞ്ഞീ മട്ടിൽ തിരിഞ്ഞിടുന്നു,
തിങ്ങവണ്ണീ' ട്ടെന്നെന്നാശ്വസിപ്പിച്ചിരുത്തി
എങ്ങും പോകാതെ വാഴാൻ തന്നോരത്തല്പത്തി–
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും 9

മുക്തൻ നീ മുക്തിയും നീ, യാദിപ്രകാശവും നീ
സൃഷ്ടിക്കു വിത്തും നീയേ വിജ്ഞാനമൂർത്തേ നാഥ!
ഞാനെന്നെങ്ങിരുന്നാലും കാണും നിൻ സല്പദത്തി
ലെൻ തല ചാച്ചു ഞാൻ സനാതനനായുറങ്ങും. 10

---

# 29 ശിവാനുഭവൌത്സുക്യം

ഈശനെക്കണ്ടോരുലക പ്രതീതികടന്നവരായീടും—നല്ല
പൂക്കളെയർച്ചന ചെയ്തവരീശനെവന്ദിച്ചു നിന്നീടും
കന്മനത്താലെ നിസ്സാരമാം ഞാനിനി
നിന്നോടു ചേർന്നീടുവാൻ കാണു—
ന്നില്ലൊരു മാർഗവും നീയറിഞ്ഞീടു മെ—
ന്നുണ്ടെങ്കിലോതീടു. 1

ഞാൻ മുമ്പറിയാതിരുന്ന പദവിയെ
നീ തന്നരുളിയല്ലോ. അതിൻ
മേന്മ ഞാൻകാണാതിരുന്നതിൻകാരണം നിൻകറവല്ലല്ലോ
ഭക്തവർഗത്തോടു ചേരാതകന്നു ഞാൻ
മാറിപ്പിരിഞ്ഞുവല്ലോ—പിന്നീ
ടിപ്പാഴിലോകത്തു ഞാനൊരതിഥിയെ
പ്പോലെ വസിച്ചിടുന്നേൻ. 2

സന്മാർഗവും വ്രതം, സ്നേഹവുമെന്നിയേ
വിജ്ഞാന ഹീനനായി
പ്രേതത്തിനെപ്പോലലഞ്ഞു തിരിഞ്ഞോരെൻ
മേലൻപുകാട്ടി നീയും

---

1. ഈശനെക്കണ്ടോ........രായീടും

മരത്തിൽ മറഞ്ഞിരുന്നീടും മദയാനയത്രേ
മരത്തിനെപ്പി മറച്ചീടുന്നു" തിരുമൂലർ

തടിയിൽ ഉണ്ടാക്കപ്പെട്ട ആനയെ നോക്കുമ്പോൾ തടി യെക്കാണുകില്ല. തടിയെ നോക്കുമ്പോൾ ആനയെക്കാണുകില്ല അതുപോലെ.

ലോകത്തെക്കാണുന്നവർക്ക് ഈശ്വര സ്വരൂപം അപ്രത്യക്ഷമാവും. ഈശ്വരനെക്കാണുന്നവർക്ക് ലോകാദിവിഷയങ്ങളും മറഞ്ഞിരിക്കും. ഞാൻ പ്രാപിക്കാനാഗ്രഹിച്ച നീ ഞാൻ തന്നെയാണെങ്കിൽ പിന്നെ പ്രാപിക്കലില്ല.

പോകാതിരിക്കാനെൻ ശ്രൂപവും കാട്ടിയെ–
ന്നാകിലും ദുഷ്ടതയാൽ
ചേരാതിരുന്നോരീ ഞാനിനിയെന്നു താൻ
നിന്നോടുചേർന്നിടുവാൻ 3

ദുർബ്ബുദ്ധിയായ ഞാനെത്ര നശിപ്പിടാ
മത്രയുമേ നശിക്കാം
ദുർഭഗനാമെന്നെ കൈക്കൊണ്ടതിൻപഴി
യൊക്കെ നീയേററിടേണം
ദുഃഖങ്ങളൊക്കെ ഞാനുണ്ടതിൽ പിന്നെ നീ
രക്ഷിപ്പതെന്തിനാവോ ?
ദേവനേ, ന്യായമില്ലാത്തതു ചെയ്‌വതു
ഭൂഷണമോ നിനക്കു. 4

അമ്മപ്പാൽ കിട്ടാത്ത കുഞ്ഞിനെപ്പോലെ ഞാ–
നമ്പേ കുഴഞ്ഞുപോവും
നിർമ്മായം ജ്ഞാനപ്പാൽ കിട്ടാതിരുന്നിടി–
ലെന്നുയിർ വററിപ്പോവും
അമ്മയെ യെന്നപോൽ നിന്നെ ഞാൻ പ്രാപിച്ചു
നീയതും തന്നിടേണ്ടേ
ഇമ്മഹാപാപിയെയിപ്പോഴും നിനക്കിനി
വേണ്ടെന്നു വച്ചൊഴിഞ്ഞോ? 5

---

3. ദീപം ദീപത്തോടു ചേരാതെ ചേരുമ്പോലെ നിന്നെ ഞാൻ ചേരാതെതന്നെ ചേർന്നു കഴിഞ്ഞു. ഇനി അവശേഷിച്ചിരിക്കുന്ന ദേഹം ഈ ലോകത്തു് ഒരതിഥിയെപ്പോലെയോ നടക്കുന്ന പ്രേതം പോലെയോ ഇരിക്കുന്നു വെന്നേയുള്ളൂ.

4. ഇരുട്ടു നശിച്ചാൽ വെട്ടം ഫലം എന്നതുപോലെ ആത്മസ്വ പത്തിലിരിക്കുന്ന എനിക്കിനി ദേഹം നശിച്ചാലും നാശമെന്നതില്ലാതെയായി.
ദുഃഖനിവൃത്തിതന്നെ ആനന്ദപ്രാപ്തിയെങ്കിൽ ദുഃഖനിവൃത്തി വന്ന എനിക്കിനി ആനന്ദപ്രാപ്തിയെന്നൊന്നുണ്ടോ?

നാഥനേ! നീയരുളം തന്നിടേണ്ട നശി—
ച്ചാൽമതിയെന്നു വച്ചോ
ഭീതിയോടയ്യോ! എന്നെൻ വിളികേട്ടിട—
ത്താരെന്നു മെന്നടുക്കൽ
അന്യരെപ്പോലെ ഞാനം ചത്തിടുന്നത—
നീതിയായ് ചൊല്ലുകില്ലേ
തില്ലയിൽ നൃത്തംനടത്തുവോനേ! യെനി
ക്കല്ലലൊഴിച്ചു വയ്ക്കു! 6

---

5. ബ്രഹ്മത്തെ താനെന്നു കണ്ടവന്നു ഇനി ശക്തിയുടെ അരുളം ആവശ്യമില്ല. ആ ജ്ഞാന.ശക്തികളം ഈശ്വരനും അതീതനായി നില്ക്കുന്ന പദവിയെ സൂചിപ്പിക്കുകയാണു്.

6. 'അമ്മേ,' എന്നു വിളിച്ചാൽ വിളികേൾക്കാനാരുമില്ല അതുപോലെ ഈശ്വരാ! എന്നുവിളിച്ചാൽ എന്തെന്നു ചോദിക്കാൻ ഈശ്വരനുമില്ല മരിച്ചുകളയാമെന്നു വിചാരിച്ചാൽ എനിക്കു മരണവു മില്ലാതായിപ്പോയി— തന്റെ ഏകത്വത്തെയും സനാതനത്വത്തെയും സൂചിപ്പിക്കുന്നു.

---

# 30 അനുഭവാതീതം

അദ്വൈതമായ് നമ്മളോട്ടു കലർന്നതും
വെള്ളത്തെത്തന്നിടുവാൻ
അദ്വൈത മൂർത്തി യെൻ നായകനിങ്ങിതാ
പ്രത്യക്ഷനായിനില്പൂ !
ഭക്തഗണങ്ങളേ! മാലോകരേ! നിങ്ങ-
ളൊന്നിച്ചു ചേർന്നിടുവിൻ
വന്നീടുവിൻ മുഹൂർത്തത്തെക്കളയാതെ
സൽപദം ചേർന്നിടാം നാം

താണിടത്തേ ജലംപോമതുപോലവൻ
താണിടത്തെത്തുമല്ലോ
നാണമെന്തിന്നിനിപ്പഞ്ചേന്ദ്രിയപ്പൊത്തു
വിട്ടിറങ്ങിൻ നിലത്തിൽ
പാമ്പുപോലാടുന്ന നാഥന്റെ സൽപദം
ചിന്തിച്ചുതക്കിടുവിൻ
മാനസത്തിന്നെ, യെന്നാലൊഴിയും നമ്മൾ
വിട്ടൊഴിയേണ്ടതെല്ലാം 2

തന്നെയടക്കിയെന്നേതൻ ബന്ധുവായ്
താൻതന്നെ വന്നിടുമേ
താൻ തന്നെ തൻ വിധികർത്താവുമാമനാ
ത്മാകാര മെല്ലാ മകററാൻ,
താനെന്നതാരു, തന്റേതെന്നതും, ബന്ധ
മൊക്കെയും തോന്നലല്ലേ,
മൗനം വിനാ ശിവൻ തൻകഴൽ ചേരാനൊ—
രുക്കങ്ങൾ ചെയ്തിടുവിൻ! 3

ക്ഷേതരെല്ലാരു മീലോക വിനോദങ്ങ
ളൊക്കെയും വിട്ടെറിഞ്ഞു്
സൽഗതി നേടുവാനീശനെക്കണ്ടവൻ
പൊൽപദം കുമ്പിടുവിൻ,
പാപങ്ങൾ കേറിക്കൂടിയാമിക്കും ജഡം
താനെന്ന മാനമററു
ചാമ്പലുവാരിയണിയും മഹേശന്റെ
സൽപദം കുമ്പിടുവിൻ. 4

കോപവുമാശയും സന്ത്യജിക്കാൻ നല്ല—
സന്ദർഭം വന്നിടാമെൻ
ആദിദേവൻ ചരണങ്ങളെച്ചേരാനെ—
ണീറ്റു വരിൻ വിരവിൽ
വന്നിടുവിൻ ശിവലോക കവാടമ—
ടഞ്ഞിടും മുമ്പു ചെല്ലാം
ചെന്നു ചേരുന്നോരെത്തന്നോടു ചേർക്കുന്ന
ദേവനെ വാഴ്ത്തി നിൽക്കാം 5

വാഴ്ത്തിടുവിൻ, ശിവനെപ്പണിഞ്ഞീടുവിൻ
പൂജകൾ പൂവൊരുക്കിൻ
ചീർത്തെഴും ദുഃഖങ്ങളൊക്കെയൊഴിച്ചു നാം
വാഴാം ശിവപുരിയിൽ
ഭേദങ്ങളെല്ലാമകററിയ ഭേദരായ്
മംഗളം പാടിവാഴാം
ഭൂതങ്ങളെല്ലാമൊഴിഞ്ഞു നിൽക്കും ശിവ
ലോകത്തിലാടി വാഴാം. 6

ചത്തുപോം ലോകത്തു നിൽക്കട്ടെ നിൽക്കുവോർ
നാമതിൽ ചേർന്നിടേണ്ടാ
നിത്യനായ്, താൻ തനിക്കൊത്തിരിപ്പോനടു—
ത്തെത്തിനാകമൊത്തു വാഴും
നിത്യമല്ലാത്തിടത്താണവൻ നമ്മളോ
ടൊത്തിരുന്നീടുകില്ല
പൃഥ്വിയിൽ നാമവനെ സ്തുതിച്ചാൽ ചാവു—
മുമ്പവൻ കേൾക്കകില്ല 7

നിത്യമായുള്ള ശിവാനന്ദം പ്രാപിച്ചി—
ട്ടസ്ഥിര ലോകഭോഗം
വീണ്ടുമുടിച്ചതിൽ പെട്ടുഴിഞ്ഞീടാതെ
യാണവൻ തൻപുരിയിൽ
രത്നങ്ങളും നന്നായ് പതിച്ചോരു വാതിൽ തു—
റന്നിരിക്കുമ്പൊഴതിൽ
പാൽക്കടൽ ദേവനും കാണാത്ത കൈലാസ
നാഥനെക്കണ്ടിടാം നാം 8

ഏതുനേരത്തും ശിവപുരം ചേരുവാൻ
കാത്തിരിക്കാം മനസ്സിൽ
പാർവ്വതീശൻ തന്നരുളുമുണ്ടവ
ശേഷിക്കുമാനന്ദത്തിൽ
താഴവിൻ നശ്വര ജീവിതത്തിൽ പുത—
ഞ്ഞാകാതെയീശ്വരനെ—
ച്ചേരുവതിന്നു സദാ കൊതിച്ചീടിൻ ക—
രുതിയിരുന്നിടുവിൻ 9

ഭക്തിമുഴുത്തു വലംവച്ചു നാഥനെ
വീണു വണങ്ങുവോനാ-
യിപ്പൊഴേ ശുദ്ധമാം ഹൃത്തടത്തിൽകര-
താതെയിരുന്നീടുകിൽ
മോഹവേഗംവരും പിന്നീടിരുട്ടിൽ കി-
ടന്നലയേണ്ടിവരും,
മോഹമകന്നവർക്കും ഹൃദയത്തൊട
വന്നെയാർ കണ്ടിടുമോ? 10

## 31 ജീവോപാധി ഒഴിക്കുക

കണ്ണുകൾ രണ്ടുമവന്നടിതൊഴുതു കളിപ്പതിനാകില്ലാ
പെണ്ണുകളൊന്നുടെ ജീവനെയല്പവു മാറ്റിടുവതിനാകാ
മണ്ണിൽ ജനിപ്പതിനീശനെ വിട്ടിവനെത്തിടുമെന്നില്ലാ
ബന്ധമകന്നിടുവാനിനി ശിവനടി കുമ്പിടുവതുമില്ല
ഉൾക്കുളിരോടെഴുമാടലു, പാടലുമില്ലിവനിനി മേലാൽ
പാണ്ടിയ നാട്ടിന്നുടയവനെ സ്തുതി ചെയ്തിടുവതുമില്ല.
വിണ്ണവരുഴിയിലെന്നെക്കണ്ടിനി നിന്ദിക്കയുമില്ല.
മീൻവല വീശിയ വേടനഗേശനെനിക്കു വെളിപ്പെട്ടാൽ[1]

---

1. ഇനി ഞാൻ ഈശ്വരനെ നോക്കുമെന്നില്ല. കാമബാധം എന്നെ തീണ്ടുകയില്ല. ഭൂമിയിൽ ഞാൻ ജനിക്കാൻ വരുകയുമില്ല നന്മയുണ്ടാകാൻ ഞാൻ മേലാൽ ശിവനെ പ്രാർത്ഥിക്കുകയില്ല. മുമ്പെല്ലാം ഞാനാനന്ദനൃത്തം ചെയ്തിരുന്നതിനി ഉണ്ടാവുകയില്ല. ശിവൻ തന്നെയായ പാണ്ഡ്യരാജാവിനെ വാഴ്ത്തുകയുമില്ല മേലാൽ എന്റെ ഇരിപ്പിടം ഈശ്വരനോടു ചേർന്നായതിനാൽ ലോകരിനി എന്നെ ഭ്രാന്തനെന്നു പറയുകയുമില്ല. ഉപാധി ഒഴിയുമ്പോഴുള്ള അനുഭവങ്ങളാണിവ.

ദേഹവുമുയിരഞ്ചിന്ദ്രിയവും ചേർന്നിനിയൊന്നായീടാ
കന്നിനപശുപോലുയിരിന്നാത്മാവിനിയൊരുതുണയാകം
കാരണമാം ത്രിഗുണാവലിയറിവൊടു ചേരുന്നതുമില്ലേ
നന്മം ചീത്തയുമുള്ളിൽ ശങ്കിച്ചല്ലലുളഞ്ഞീടാ
ക്ഷേത്രന്മാരൊടു ചേർന്നിനിയീശനെനോക്കീടുമെന്നില്ല
കാള യിലോറി നടന്നിടുമീശനെനിക്ക വെളിപ്പെട്ടാൽ 2

ബന്ധനിമിത്ത മുദിച്ചൊഴിവായ് പലദേവുമെന്നില്ലാ
എന്ന കമീശനെ ഭാവന ചെയ്തു മുതുണ്ടിടു മെന്നില്ലാ
അന്തമറും പരമേശ്വര രൂപമി നിത്തോന്നുകയില്ല
സൃഷ്ടിയെയുളവാക്കം പരവൊളിയിവനൊരുതുണയാകില്ല
അരുണാധരികല മരുളീടു മിടരുകളൊഴിയണ മെന്നില്ല
കരുണയുറും ശിവനുടെ യുരുവത്തിൽ രമിക്കണമെന്നില്ലാ
ജനിമരണാദി പലേ ജാലങ്ങളു മൊഴിയണ മെന്നില്ല
എൻ ശിവനെന്നെതിരേ വന്നെന്നെ പ്രാപിച്ചീടുമെങ്കിൽ

അവനുടെ മേനിയിലൊന്നണിമാർ ചേർന്നാനന്ദിക്കാമേൽ
അവരുടെ കരുണാവാരിധിയിൽ തിരമാലകളുയരാമേൽ
ശംഖും മണിയൊലിമറ്റും കേട്ടെന്നുള്ളിൽമുഴങ്ങാമേൽ
അവനണിയും തിരു നീറെൻമാറിൽ പൂശുകയില്ലേ ഞാൻ
വേദവുമറിയാതാം ശിവചരണം പണിയുകയില്ലേ മേൽ
പൂചൊരിഞ്ഞൊരു ശിവപദമെൻ തലമേൽ വയ്പതു
മിനിയാകാ. 4

---

൨. ജീവനും ജഡവും വെവ്വേറായിരുന്നാലും അവതാദാത്മ്യപ്പെട്ടു രിക്കുന്നതിനാലാണു് (അഖണ്ഡിതമായി) താൻ ദേഹമാണെന്നബോധത്തിനു് ജീവൻ വംശവദനാകുന്നതു്.
ഇനി ജീവന്റെസ്ഥാനത്തു് ആത്മസ്വരൂപം വിളങ്ങുന്നതിനാൽ ജീവന്റെ പ്രശ്നമേ ഉദിക്കുന്നില്ല.
ധർമ്മാധർമ്മങ്ങളോ സത്യാസത്യങ്ങളോ നന്മതിന്മകളോ ജീവനെയല്ലാതെ ആത്മാവിനെ ബാധിക്കുന്നില്ലല്ലോ.
കാള—മായ. ഈശ്വരൻ മായമതത്തനാകയാൽ ഈശ്വരനെ ച്ചേരുന്ന ഞാനും മായാതീതനായി ഭവിക്കുന്നു.

3-4 ബന്ധവുംമുക്തിയും എനിക്കു് കടങ്കഥയായിത്തീർന്നിരിക്കുന്നു.

മായാകാരിയ മാമെന്നാന്ധ്യം മാറണമെന്നില്ല
അറിവറിയാത്തതിനാലുളവാം ഭ്രമമൊഴിയണമെന്നില്ല.
അജ്ഞതകൊണ്ടുളവാം ദുരിതങ്ങളൊഴിക്കണമെന്നില്ല
പെ,ണ്ണാണ,ലി,ഞാൻ, നീ' ഭേദങ്ങള
മില്ലിവനൊഴിയാനായ്
ജന്മവിനഷ്ടിനിയാളാകരുതെന്നുള്ളൊരു ശ്രമമില്ല
എൻകരുണാനിധിയാകംശിവനെ പ്രാപിച്ചെന്നാൽ ഞാൻ 5

---

ഭേദാഭേദങ്ങളും എന്നെബാധിക്കുന്നില്ല. സങ്കല്പങ്ങളെല്ലാം എന്നെ വിട്ടൊഴിഞ്ഞിരിക്കുന്നു. ഇനി എനിക്കാനന്ദവുമാവശ്യമല്ല. കാരണം ഞാൻ ആനന്ദസ്വരൂപനായിഭവിക്കുന്നു. ഇഹപരഭേദങ്ങളും എന്നെ ബാധിക്കുന്നില്ല. ജനനമരണാദിലോകാന്തഭേദങ്ങളുംവെറും ഇന്ദ്രജാലങ്ങളെന്നു് ഇപ്പോഴം ബോധ്യമായിരിക്കുന്നതിനാൽ അവയെ ഒഴിച്ചുവയ്ക്കേണ്ട ആവശ്യവും തോന്നുന്നില്ല

5, വിജ്ഞാനവും അജ്ഞാനവും രണ്ടല്ല താൻതന്നെ മറക്കുന്നത ജ്ഞാനവും ഓർമ്മിക്കുന്നതുവിജ്ഞാനവും. രണ്ടുംഒരേസ്ഥാനത്തുള്ളതാണു്. ഒന്നു തെറ്റായ അറിവും ഒന്നു് ശരിയായ അറിവും എന്നേയുള്ളു. രണ്ടുംഒരേ ആളിന്റെ ഒരേസ്ഥാനത്തുള്ളതാണു് രണ്ടും അറിവുതന്നെയാണു്. മറന്നിടത്തു് ഓർമ്മിക്കേണ്ടിവന്നതാണു്. മറന്നില്ലെങ്കിൽ ഓർമ്മിക്കുകയുംവേണ്ട. അജ്ഞാനമില്ലെങ്കിൽ വിജ്ഞാനവുംവേണ്ട. ഒരു ജ്ഞാനി

"ഓർമ്മിക്കാതെ, മറന്നിടാതെ, യറിവായ് നിൽക്കും,

പ്രകാശത്തെ വരുത്താൻ ഇരുട്ടിനെ മാററണമെന്നില്ല. പ്രകാശം വരുമ്പോഴം ഇരുട്ട് എങ്ങോട്ടും മാറിപോകുന്നുമില്ല പ്രകാശമുള്ളപ്പോഴം ഇരുട്ടില്ലാതെയാവുന്നു. കാരണം പ്രകാശത്തിന്റെ അഭാവത്തെ ഇരുട്ടെന്നു വ്യവഹരിക്കുന്നു വെന്നല്ലാതെ ഇരുട്ടെന്നൊന്നില്ല. അതുപോലെ വിജ്ഞാനത്തിന്റെ അഭാവമാണു് അജ്ഞാനമെങ്കിൽ അജ്ഞാനം എന്നൊന്നില്ല അതു് ഒഴിക്കപ്പെടേണ്ടതായി വരുന്നുമില്ല. അങ്ങനെ വിജ്ഞാനദശയിൽ എല്ലാഭേദങ്ങളും സ്വയം ഇല്ലാതെയാവുന്നു. ഒഴിക്കാൻ തനിക്കൊന്നു മില്ലെന്നുമാവുന്നു.

---

# തിരുവല്ലം കൃതികൾ

ഭാഷാ തിരുക്കുറൾ
കൈവല്യ നവനീതം
ഒഴിവിലൊടുക്കം
നാലടിയാർ
സുബ്രഹ്മണ്യഭാരതി
കൈരളീവിഹാരം
തായുമാനവർ ഗീതാവലി
ഗോപാലഗീത
ജ്ഞാനക്കടൽ
തിരുമന്ത്രം മൂവായിരം
സമ്പൂർണ്ണ ശാകുന്തളം
കുമാരസംഭവം
വിവേക ചൂഡാമണി
ബാല ഭഗവദ്ഗീത
ഭഗവാൻ രമണമഹർഷി സംസാരിക്കുന്നു.
,, വാല്യം-I വാല്യം-II
തിരുവാചകം